THE
# CHURCH WEEKLY

| Vol IX | SUNDAY 8TH MAY 1955 | PRICE 2 ANNAS A COPY | NO. 18 |
|---|---|---|---|


# THE CHALLENGE OF NEW INDIA TO THE WORLD MISSION OF THE CHURCH

(David G. Moses)

*(David G. Moses, '33, is the Henry W. Luce Visiting Professor of World Christianity. Dr. Moses is the Principal of Hislop College, India where he is also Professor of Philosophy. A member of the North India United Church, he acted as Consultant to the Section on Evangelism at the Evanston Assembly of the World Council of Churches. This article is a shorter version of his inaugural adress at a special service in James Chapel on October 26, 1954.)*

India is no longer the somnolent sea without a ripple on its surface. For centuries it let the legions thunder past and plunged into slumber again. Not so tod-y. The changes taking place in India are phenomenal.

**The New India**

The political revolution has attempted to change this vast country to a democratic way of life. It began with the achievement of national independence in 1947. It has a long way to go. There are 367 million people speaking fifteen major languages a d nearly 250 dialects in India. Most of them are uninterested in a central political administration and do not care who rules, either Ram...the ideal king or Raven—the demon king. To impart of this vast mass of illiterate people intellegent interest in the questions of government and responsible citizenship is a continuous job for many decades

Then there is the economic revolution: to transform the old agricultural economy into an industrial economy, to develop heavy industries, to exploit more fully the rich mineral resources of India, and to modernize the primitive agricultural methods by the introduction of scientific implements. But the innumerable slums that have resulted in recent times in the big manufacturing cities and the sudden transfer of large populations from the village to the city are just consequences of the economic revolution. Along with it has come a new awareness of the problem of economic justice and equality expressing itself both in government legislation and private movements of economic reform.

There is also the social revolution; the joint-family system, the backbone of India's social organization, is visibly breaking. One state after another is passing legislative measures to guarantee equality of social rights among the citizens of the country. The age-old iniquitous system of the outcaste has been abolished by a statute in the constitution Several laws to abolish bigamy and equalize the right of men and women to the inheritance of property and to reformulate the Hindu code itself are on the anvil of the legislatures and parliment

We must also take into account the new winds of doctrine. Communism is one such economic-political doctrine. It has come with its gospel of salvation for the poor the economically disinherited, it promises food for the hungry, land for the landless, work for the unemployed. It has its hold in some parts of the country but, there is no evidence to show that India has already become Communist or even turned pink. There are strong reasons to doubt that India will ever accept the philosophy of Communism. A characteristic of India is her belief in the supremacy of the spiritual and the conviction that it does not profit a man to gain the whole world and lose his own soul. This is in direct conflict with the economic determinism of Communism. Non-violence, the the supreme virtue, is the sum of the law and prophets for the Hindu. This is in direct contradiction to the glorification of all forms of violence by the totalitarian state. Also there is the slow and painful education of the Indian people to the democratic form of government.

Scientific humanism is another philosophy of life gaining ground in the universities and among the educated of India. The west may have come to understand the limits of science, but in India, faith in scientific humanism has the enthusiasm and power of a new found remedy

The democratic way of life is regarded by increasing numbers of university people and those outside as remedial in quantity. Their hope is that, if the democratic process starting with the birth of Independent India can be continued and brought to practical fruition in the different aspects of the country's life, India will be delivered from many of her ancient ills.

In the religious world, there has been a resurgence of the ancient religions; Vedanta is continually being put on horseback. Doctrines that sanctioned inequality and injustice are ignored. The claim is made that the dawn of a new day

in India is also the dawn for taking its ancient message to the Western world which has lost its spiritual foundations. There is an exhilarating feeling among a growing number of people that India has entered a new era of cultural mission to the world and that it is her duty to proclaim the message of truth and non-violence.

**Challenges**

1. The very first challenge that this new India poses is for the church to rediscover her *mission* to the world. To many churches both in and outside India this challnege will appear unnecessary. They will say, "The mission of the church has been given from its very foundation. Has it not been commissioned to preach the eternal gospel? Why is it necessary to reconsider it? "The truth embodied in these impatient questions is undisputed. And yet it is true that this final Gospel of Jesus Christ has endless reaches for human thought and action. Fifty years ago in India churches did not realize that the Gospel had something to say to the economic and political orders of human existance. Only in recent years are we slowly learning that the Gospel is a seamless garb, a message of redemption of the whole life.

The Gospel is the good news that in the fullness of time God entered the scene of human history in the person of Jesus Christ to trasform it into the theatre of His glory. It is the joyous announcement to the world that when all was sin and shame the loving wisdom of God entered to remake man and his society. It is the good news that God was in Christ, reconciling the world to Himself, breaking down the middle walls of partition, slaying enmities and bringing peace to those both far of and near It is this full Gospel covering every aspect of man's life that the church in India needs to declare to the new India

ചരിത്രപംക്തി 4.

# നസ്രാണികളുടെ നല്ലകാലം

(പി. എം. പത്രോസ്, മുളന്തുരുത്തി)

കോവിലകത്തെത്തി വലിയതമ്പുരാനോടു യാത്രാവിവരങ്ങൾ അറിയിച്ച സമയത്തു മുളന്തുരുത്തിൽവച്ചു തനിക്കുണ്ടായ അനുഭവത്തേയും വിവരിച്ചു കേൾപ്പിച്ചു.

സ്വപ്രജകളായി അന്യദേശത്തും ആളുകൾ ഉണ്ടെന്നും അവരുടെ പിൻഗാമികൾക്കു കൂടി ഇന്നും അവരുടെ രാജസ്വരൂപത്തോടും കുടുംബാംഗങ്ങളോടും അതീയായ ക്രൂറുണ്ടെന്നും അനായാസേന മനസ്സിലാക്കിയ വലിയ തമ്പുരാനും അത്യന്തം സന്തോഷിച്ചു. കൊച്ചുതമ്പുരാൻ വലിയതമ്പുരാൻ സമക്ഷം അറിയിച്ച ഭാഗം പ്രസ്തുത കവി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

'തമ്പുരാനിലിതുമാതിരി ഭക്തിയേ<br>
റ്റും<br>
സ്വന്തം പ്രജാതതിയെയിങ്ങുവരുത്തി<br>
യെന്നാൽ<br>
ചന്തം ധരക്കു വളരാൻ വഴിയുണ്ടു<br>
മേന്മേ-<br>
ലന്തസ്സിനും ഗതിയതിങ്ങനുകൂലമത്രേ.

ഈ വിധത്തിലുള്ള രാജകുമാരന്റെ അഭ്യർത്ഥനയെ വലിയ രാജാവു സസന്തോഷം സ്വീകരിക്കയും പെരുമ്പടപ്പിൽ മൂപ്പീന്നിന്റെ അനുവാദത്തോടെ തന്റെ പൂർവികരാൽ സ്വരാജ്യത്തുനിന്നു ബഹിഷ്ക്കരിച്ച പൂർവ നസ്രാണി കുടുംബങ്ങളുടെ പിൻഗാമികളായ മുളന്തുരുത്തിൽ താമസിക്കുന്നവർ സകലരും സ്വദേശത്തു എത്തിക്കൊള്ളുന്നതിനും അവരുടെ വകയായി പൂർവകാലത്തു സ്വരൂപത്തിലേക്കു കണ്ടുകെട്ടി എടുത്തിരുന്ന സകലവിധ സ്വത്തുക്കളും മടക്കിക്കൊടുപ്പാനും തീരുമാനിച്ചതിനെ കവി ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു:—

'ഹാ! വത്സലത്വനിധി വേമ്പാലഭൂമി-<br>
നേവം സുതന്റെ മൊഴി [പാല<br>
കേട്ടടനെവരുത്തി<br>
കൈവന്ന മോദമോടു മുമ്പു ബഹിഷ്<br>
ക്കരിച്ചോ<br>
രാവങ്കർതൻ സുതരെ സകുടുംബജാലം

ഇതേ സംബന്ധിച്ചു കൂടുതൽ സംഗതികൾ അറിവാൻ 1094 മീനം മേടം മാസങ്ങളിലെ ഭാഷാപോഷിണി മാസിക 303 മുതൽ 307 വരെ ഭാഗങ്ങളിൽ പ്രസ്തുത കവി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പ്രൗഢഗംഭീരമായ ഉപന്യാസം നോക്കുക.

ഇങ്ങിനെ ഒരു കാലത്തു കടത്തുരുത്തിൽനിന്നു രാജകോപം മൂലം പ്രാണഭീതിയോടുകൂടി ഒളിച്ചോടിപ്പോന്ന നസ്രാണി കുടുംബങ്ങളെ ആബാലവൃദ്ധം അവർക്കു മുളന്തുരുത്തിയിലുണ്ടായിരുന്ന സർവ്വവിധ വസ്തുവകകളോടുംകൂടി ആ രാജവംശത്തിലെ വേറൊരു രാജാവു അനേക വത്സരങ്ങൾക്കുശേഷം സ്വരാജ്യത്തേക്കു തിരികെ കൊണ്ടുപോയി. അവരുടെ വസ്തുവകകളെല്ലാം രാജസ്വരൂപത്തിലേക്കു കണ്ടുകെട്ടിയിരുന്നവ മടക്കിക്കൊടുത്തതുകൂടാതെ നാലഞ്ചിരട്ടി വിലയുള്ള വസ്തുവകകൾകൂടി കരമൊഴിവായി കല്പിച്ചുകൊടുത്തു. അവരുടെ പൂർവികർ നിരവധി ധനം വ്യയംചെയ്തു സ്ഥാപിച്ചതും അന്നു അവരുടെ വകയായിരുന്നതുമായ മുളന്തുരുത്തിപള്ളി അവരുടെ യാത്രാസമയത്തു പൂട്ടി താക്കോലും അന്നേവരെ പള്ളിവകയായിട്ടുണ്ടായിരുന്ന സകലവിധ രേഖകളും പള്ളി റിക്കാർട്ടുകളും തങ്ങളുടെ കുലദേവതയും ആരാധനാമൂർത്തിയുമായ മാർത്തോമ്മാശ്ലീഹായെ ഉപേക്ഷിച്ചുപോകേണ്ടി വന്നതിനാലുണ്ടായ അത്യധികവും അസഹനീയവും ഹൃദയംഭേരിക്കുമാറുമുള്ള ക്ലേശഭാരത്താൽ ഉളവായതും ധാരധാരയായി ചിറപൊട്ടി പുറപ്പെടുന്ന വെള്ളപ്പാച്ചിൽപോലെ

# ആധുനിക ലോകത്തിൽ ക്രൈസ്തവർ എന്തുചെയ്യണം

(ഡാനിയേൽ മാർ പീലക്സീനോസ് എപ്പിസ്കോപ്പാ)

ക്രിസ്തുമതം ലോകത്തിൽ നിന്നും മാറി നിന്നു സ്വയംരക്ഷ നേടാനുള്ളതല്ല. എല്ലാ ജീവിത സരണികളിലും ക്രിസ്തുമതം ഇറങ്ങി ചെല്ലണം. സാമൂഹ്യവും, സാമ്പത്തികവും, രാഷ്ട്രീയവുമായ സംഗതികളെപ്പററി ക്രിസ്ത്യാനികൾ പഠിക്കുകയും അതിനെപ്പററി ചിന്തിക്കുകയും വേണം. ഇന്നു ലോകത്തിൽ കാണുന്ന സാമൂഹ്യനീതിരാഹിത്യം ഇല്ലായ്മ ചെയ്യുന്നതിനു ക്രിസ്ത്യാനികൾ പരിശ്രമിക്കേണ്ടതാണ്. കൂടാതെ ക്രൈസ്തവർ സാർവ്വലൗകികമായ ഒരു വീക്ഷണഗതി കരഗതമാക്കണം. ദേശീയതത്തിൽനിന്നും അന്തർദ്ദേശീയതത്തിലേക്ക് ഉയരണം. അനീതിയും ചെറുത്തു സാമൂഹ്യനീതി സംസ്ഥാപിക്കേണ്ടതു് ഓരോ ക്രൈസ്തവന്റെയും കർത്തവ്യമാണ്. ഇന്നു വിപ്ളവകരമായ പരിവർത്തനങ്ങൾ ആവശ്യമാണ്. പക്ഷേ അതിനു വിപ്ളവകരമായ മാർഗ്ഗങ്ങൾ സ്വീകരിക്കാൻ പാടില്ല. ആ മാർഗ്ഗങ്ങളെ സഭയ്ക്കു ആദരിക്കുക സാദ്ധ്യമല്ല. സാമൂഹ്യനീതി സ്ഥാപിക്കാനുള്ള പരിശ്രമത്തിന്റെ മാർഗ്ഗത്തിലും സ്വഭാവത്തിലും ന്യൂനത വന്നിരിക്കുന്നു. ദൈവത്തെ മറന്നു പ്രവർത്തിക്കുന്നതിനുള്ള ഒരു പ്രവണതയാണ് ദൃശ്യമാകുന്നതു്. ദൈവത്തെ മറന്നുള്ള പ്രവർത്തനങ്ങളെ ക്രൈസ്തവമാക്കുന്നതിനുള്ള ശ്രമം ശരിയല്ല. ദൈവത്തിന്റെ പദ്ധതി പ്രാവർത്തികമാക്കാൻ ക്രൈസ്തവർ സംഘടിതമായി പ്രവർത്തിക്കണം. എല്ലാം കാലോചിതമായി പ്രവർത്തിക്കണമെന്നു പറഞ്ഞാൽ സ്വീകരിക്കാൻ നിവൃത്തിയില്ല. കാലോചിതമെന്നു പറഞ്ഞു ക്രൈസ്തവസഭയ്ക്കു ജനനനിയന്ത്രണത്തെയും, വിവാഹമോചനത്തെയും അംഗീകരിക്കാൻ നിവൃത്തിയില്ല. ക്രിസ്തുമതത്തിനു ലോകസ്വഭാവത്തോടു ഇറങ്ങിച്ചെന്നു യോജിക്കുക സാദ്ധ്യമല്ല. അതിനു പല അസാധാരണ പദ്ധതികളാണുള്ളതു്. സാധാരണ ലോകത്തിലേക്കിറങ്ങിച്ചെന്നു അതിനെ ഉദ്ധരിക്കുവാനാണ് ക്രിസ്തുമതം ഉദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. ക്രിസ്ത്യാനികൾക്കു അസാധാരണജീവിതവും ഉണ്ടായിരിക്കണം. സാമൂഹ്യനീതിസ്ഥാപിക്കുന്നതിനു അസാധാരണ ശക്തികളെ ക്രിസ്തുമതം ലോകത്തിനു കാണിച്ചു കൊടുക്കണം.

ആധുനികലോകത്തിൽ അക്രൈസ്തവനേതാക്കന്മാർപോലും ഐക്യത്തിനു ആവേശം കൊള്ളുകയാണ്. പൗരസ്ത്യ രാജ്യങ്ങൾ ഒന്നിച്ചു ചേരുന്നതാണ് ബാൻഡുംഗിൽ കണ്ടതു്. ക്രൈസ്തവർ ഒന്നാണ് എന്നു കരുതി രാഷ്ട്രീയ കാര്യങ്ങളും മററും ചിന്തിക്കണം.

ഇവാൻസ്റ്റൻ ക്രൈസ്തവരുടെ ഒരുമയെ കാണിക്കുന്നു. See how this Christians love each other എന്നു അക്രൈസ്തവർ പറയുന്നു. ഒന്നാകാൻ പററിയില്ലെങ്കിലും ക്രൈസ്തവർക്കു സഹകരിച്ചു പ്രവർത്തിക്കുവാൻ കഴിയും. വിശ്വാസകാര്യങ്ങളിൽ ഒത്തുതീർപ്പു സാദ്ധ്യമല്ല. പക്ഷേ മൽസരങ്ങളില്ലാതെ സൗഹാർദ്ദം സാദ്ധ്യമാണ്. അഖിലലോക സഭാകൗൺസിൽ വിവിധ നിലകളിലാണു നല്ല പ്രവർത്തനങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതു്. വിഭിന്നസഭകളുടെ എണ്ണം കുറയ്ക്കുന്നതിനു സഭാകൗൺസിലിനു സാധിക്കുന്നുണ്ടു്. ഇവാൻസ്റ്റനിൽവച്ചു് ലസർ ഈസ്റ്റേൺ സഭകളുമായി യോജിക്കുന്നതിനുള്ള സാധ്യതകളെപ്പററി ആരാഞ്ഞു. യോജിക്കാൻ ശ്രമിച്ചതു തെററല്ല. ഭിന്നിപ്പല്ല, ഒന്നിപ്പാണിന്നാവശ്യം. ചരിത്രം, കാനോൻ, വിശ്വാസം എന്നിവയിൽ ഐക്യരൂപ്യമുള്ള അർമ്മീനിയൻ, കോപ്ററിക്, എത്തിയോപ്യൻ എന്നീ സഭകളുമായിവേഴ്ച പുലർത്തുന്നതിലെന്താണ് തെററു്. റഷ്യൻ ഓർത്തഡോക്സ് സഭയും, ഗ്രീക്കു ഓർത്ത

---

ഒഴുകിക്കൊണ്ടിരുന്നതുമായ കണ്ണീരോടുംകൂടി പള്ളി നടയിൽ സമർപ്പിച്ചു സാഷ്ടാംഗപ്രണാമം ചെയ്തു. അക്കാലത്തു ഇവിടെ വലിയ പ്രതാപത്തിലും പ്രശസ്തിയിലും വർത്തിച്ചിരുന്ന വർത്തകശ്രേഷ്ഠനായ പാലത്തുങ്കൽ ചാക്കോ ചാക്കോതരകനെ ഏല്പിക്കയും അദ്ദേഹം അതു നിസ്തുല്യമായ ഭയഭക്തി ബഹുമാനാദരവുകളോടെ ഇരുകൈകളും കൂപ്പി പള്ളിനടയിൽ നിന്നു എടുക്കയും ചെയ്തു.

വടക്കുംകൂർ സ്വരൂപത്തിലെ ഒരു ഇളയതമ്പുരാൻ അനുചരന്മാരോടുകൂടി തൃപ്പൂണിത്തുറക്കു പോകുന്ന സമയം മുളന്തുരുത്തിപ്പള്ളിയ്ക്കടുത്തുള്ള കണ്ണിക്കുളം മററത്തിൽ ഏതാനും ചെറുബാലകർ പന്തു കളിച്ചുകൊണ്ടിരുന്നെന്നും കുട്ടികൾ തട്ടിക്കളിച്ചുകൊണ്ടിരുന്ന പന്തു തമ്പുരാന്റെ മുമ്പിൽ ചെന്നപ്പോൾ അദ്ദേഹമതു ഒന്നു രണ്ടുപ്രാവശ്യം മുമ്പോട്ടു തട്ടി കയ്യിൽ എടുത്തെന്നും അതു മടക്കികൊടുക്കാതെ തമ്പുരാൻ യാത്ര തുടർന്നപ്പോൾ കുട്ടികൾ തമ്പുരാനെ വളഞ്ഞു മാർഗ്ഗതടസ്ഥംചെയ്തു. പലരും പല പ്രാവശ്യം പന്തു ചോദിച്ചതിൽ കൊടുക്കായ്കയാൽ ഒരു കുസൃതിക്കുട്ടി മുമ്പോട്ടു കയറിനിന്നു് 'ഞങ്ങളുടെ വടക്കുംകൂർ തമ്പുരാനാണെ പന്തു തരണേ' എന്നു കെഞ്ചി അപേക്ഷിച്ചതനുസരിച്ചു് തമ്പുരാൻ പന്തു കൊടുത്ത ശേഷം ആണു ആ കുട്ടിയുടെ പ്രതിജ്ഞയുടെ സാരം ചോദിച്ചു മനസ്സിലാക്കിയതെന്നും അതിനെത്തുടർന്നാണ് മേൽ വിവരിച്ച ഐതിഹ്യത്തിലെ അനന്തരസംഭവങ്ങൾ നടന്നിട്ടുള്ളതെന്നും വേറൊരു കഥയും ഇതു സംബന്ധിച്ചു ഇന്നും ഇവിടങ്ങളിൽ പ്രചാരത്തിൽ ഉണ്ടെന്നുള്ള വിവരവും കൂടി പ്രസ്താവിച്ചുകൊള്ളുന്നു.

മുളന്തുരുത്തിപ്പള്ളി പണിയിച്ചതു ഇന്നു ഇവിടെയുള്ള യാതൊരു കുടുംബക്കാരുടേയും പൂർവികരല്ലെന്നും കടുത്തുരുത്തിക്കാരായ ക്നാനായ സമുദായക്കാരായിരുന്നെന്നുമുള്ള സംഗതികൾ സ്പഷ്ടമാണ്. 'പ്രാചീന' കാല വാദം ഇടക്കുണ്ടാക്കിയതാണ്. പാലത്തുങ്കൽ തരകന്റെ കൈവശത്തുനിന്നു കാലപ്പഴക്കംമൂലം അതു പൊതുവിന്റേതായിത്തീർന്നു. ഈ പള്ളി ഭരണം നടത്തിയവരായി പറയപ്പെടുന്ന ഇവിട്ടത്തെ മിക്ക കുടുംബക്കാരുടേയും പിൻഗാമികൾ ഇന്നും അനന്യശരണരായി ദാരിദ്ര്യക്കുണ്ടിൽ പതിച്ചു അലഞ്ഞുതിരിയുന്നു. വാശിയും വഴക്കും തന്നെ. കാലംചെയ്ത മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസപ്പു മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ഭരണക്കാലത്തു ഈ സ്ഥാപനത്തിനു പൂർവ്വാൽ അഭിവൃദ്ധിയും പ്രശസ്തിയും സിദ്ധിച്ചിരുന്നു. കക്ഷിവഴക്കു കാരണം ഇടവകക്കാർ രണ്ടായി പിരിയാനും പള്ളി റിസീവർ ഭരണത്തിൻ കീഴിലാകാനും ഇടയായി എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.—

....0....

# പപ്പാ അഥവാ ബിഷപ്പ് പെക്കൻഹാം വാൽഷ്

(പി. പി. വർക്കി)

ഇക്കഴിഞ്ഞ മാർച്ച് 22—ാംതീയതി 84 വയസ്സു തികഞ്ഞ ബിഷപ്പ് വാൽഷ് തിരുമേനിയെ "പപ്പാ" എന്ന വാത്സല്യംനിറഞ്ഞ പേരിലാണ് തടാകം ആശ്രമ അന്തേവാസികൾ വിളിക്കുക. ഐർലണ്ടിലെ ഒരു മാന്യ കുടുംബത്തിൽ, ഒരു ഭക്തനായ ബിഷപ്പിന്റെ മകനായി ജനിച്ചു വളർന്നു. വിദ്യാഭ്യാസാനന്തരം മിഷനറിയായി ഇൻഡ്യയിലേക്കു വന്നു. അര നൂററാണ്ടിലേറെക്കാലം ഇൻഡ്യയിൽ കഴിച്ചു കഴിഞ്ഞു. ഇനി ഇൻഡ്യൻ മണ്ണിനോടു ചേരുവാനാഗ്രഹിക്കുന്നു. 84 വയസ്സായി. കേഴ്‌വിക്കു മാന്ദ്യം സംഭവിച്ചിട്ടുണ്ട്. കാഴ്ച്ചയ്ക്കും കുറവുണ്ട്. എന്നാലും താൻ രോഗിയോ അവശനോ ആണെന്നു ചിന്തിക്കപോലും ചെയ്യാതെ ഉന്മേഷവാനായി, ദിനകൃത്യങ്ങളിൽ ശരിക്ക് ഉത്സുകനായി കാണപ്പെടുന്ന ഈ മെത്രാപ്പോലീത്തായെ നോക്കി നാമും നമ്മുടെ സഭയും പലതും പഠിക്കേണ്ടതുണ്ട്. യുവത്വം മാറാത്തവർപോലും അവശത നടിച്ചു ശുശ്രൂഷിക്കപ്പെടുവാൻ വെമ്പൽകൊള്ളുന്ന നമുക്ക് ഈ തിരുമേനി ഒരു വെല്ലുവിളിയാണ്.

നാലര മണിക്കു ദിനകൃത്യങ്ങൾ തടാകം ആശ്രമത്തിലെ ആ ചെറിയ മുറിയിൽ ആരംഭിക്കും. അപ്പോൾ കേൾക്കാം ചില ശ്വാസോച്ഛ്വാസ ശബ്ദങ്ങളും മററും. അതു പപ്പാ മുള്ളേഴ്സ് സിസ്റ്റം അനുസരിച്ചു വ്യായാമം ചെയ്യുന്നതാണ്. ഒരു പവൻ ട്യൂഷൻ ഫീസായി കൊടുത്തു പ്രൊഫസർ മുള്ളറിൽനിന്നുതന്നെ ഈ വ്യായാമമുറകൾ ലണ്ടനിൽവച്ചു പരിശീലിച്ചതാണ്. അന്നുമുതൽ ഇന്നുവരെ....അനേക വർഷങ്ങൾ—മുടക്കംകൂടാതെ ഈ വ്യായാമം അനുഷ്ഠിച്ചുവരുന്നു എന്നതു നാം കണ്ടു പഠിക്കേണ്ടതല്ലേ. ഈ അവസരത്തിൽ ഒരു സംഭവം പപ്പാ പറഞ്ഞതു് ഓർക്കുന്നു. ഗംഗായിൽകൂടി മമ്മി (Mrs. Walsh) യും പപ്പായും കൂടി വള്ളത്തിൽ പോകയായിരുന്നു. എങ്ങനെയോ അബദ്ധവശാൽ പപ്പാ വെള്ളത്തിലേക്കു മറിഞ്ഞു. ധീരയായ മമ്മി പെട്ടെന്നു കാലിൽപിടിച്ചു. കാലിൽ പിടിച്ചതും പപ്പാ വെള്ളത്തിൽനിന്നു ചാടി വള്ളത്തിലേക്കു വീണ്ടും ഒരുമിച്ചു കഴിഞ്ഞു. ഇങ്ങനെ ചാടിവീഴാൻ കഴിഞ്ഞതു മുള്ളേഴ്സ് വ്യായാമമുറകൾ അറിയാമായിരുന്നതുകൊണ്ടും അതു നിത്യവും പരിശീലിച്ചുവന്നിരുന്നതുകൊണ്ടുമായിരുന്നു. നല്ല ആഴത്തിലും ശക്തിയായ ഒഴുക്കിലും പെട്ട് അന്ന് എന്തും സംഭവിക്കാമായിരുന്നു എന്നു പപ്പാ തന്നേ പറകയുണ്ടായി.

മനോഹരമായ ചാപ്പൽ ഗാർഡനിൽ ഒരിടത്തു പ്രഭാത ധ്യാനത്തിന് ആശ്രമസ്ഥരോടുകൂടി പിന്നീടു നമുക്കു ബിഷപ്പിനെ കാണാം. ഇരുട്ടിൽനിന്നു വെളിച്ചത്തിലേക്കും, മായയിൽനിന്നു യഥാർത്ഥത്തിലേക്കും, അസത്യത്തിൽനിന്നു സത്യത്തിലേക്കും ഞങ്ങളെ നയിക്കേണമേ, ശാന്തി, ശാന്തി, ശാന്തി. എന്നവസാനിക്കുന്ന ധ്യാനം ആശ്രമസ്ഥരുടെ നിത്യേനയുള്ള ശക്തിസംഭരണത്തിന്റെ പ്രഥമാവസരമാണ്. പിന്നീടു ചാപ്പലിൽ പ്രത്യേക വേദവായനയോടും സങ്കീർത്തനത്തോടുംകൂടിയ ഓർത്തഡോക്സ് നമസ്കാരവും തുടർന്നു കുർബാനയും നടക്കുന്നു. ചാപ്പലിലെ ഈ ശുശ്രൂഷകൾക്കു ശേഷം സ്വന്തം മുറിയിലേക്കു പോകുന്ന ബിഷപ്പ് വിവിധതരത്തിൽ ആത്മ മനഃകായ ക്ലേശങ്ങൾ അനുഭവിക്കുന്നവരുടെ വലിയൊരു ലിസ്റ്റുമായി ഒരുപോരാട്ടത്തിൽത്തന്നെ ഏർപ്പെടുകയാണ്. വെറും പനമ്പുതട്ടികൾ കൊണ്ടു മറച്ച ആ മുറി തദവസരത്തിൽ ദൈവ

---

ഡോക്സ് സഭയും തമ്മിൽ വേഴ്ച പുലർത്താൻ സാധിക്കുമോ എന്നു ചിന്തിക്കേണ്ടതാണ്. യോജിപ്പിനുള്ള പരിശ്രമം തെററാണെന്നു പറയുന്നതു സങ്കുചിത മനസ്ഥിതിയാണ്. പീസ് ലീഗിന്റെ പദ്ധതി ക്രൈസ്തവമാണോ എന്ന് എനിക്കു സംശയമാണ്. മേൽപ്പട്ടക്കാർ സമാധാന കാര്യം ശരിക്കു കൈകാര്യം ചെയ്യാഞ്ഞതു നിർഭാഗ്യകരമായിപ്പോയി. പട്ടക്കാരും, മേൽ പട്ടക്കാരും ജനങ്ങളിൽ നിന്നുതന്നെ ഉണ്ടാകുന്നവരാകയാൽ അവരെയും മുമ്പോട്ടു തള്ളിവിട്ട ശേഷം കുററം പറയുന്നതു ശരിയല്ല.

മലങ്കര സുറിയാനി സഭയിൽ സമാധാനം ഉണ്ടാകുന്നതിനു മാർ യൂലിയോസു തിരുമേനിക്കുമാത്രം മനഃപരിവർത്തനം ഉണ്ടായാൽ പോരാ. അന്ത്യോഖ്യാ പാത്രിയർക്കീസിനും പരിവർത്തനം ഉണ്ടാകണം. അതു സാധ്യമല്ലെങ്കിൽ അർമ്മീനിയൻ സഭാ കോപ്റ്റിക് സഭ എന്നിവയെപ്പോലെ മലങ്കര സഭയും സ്വതന്ത്ര ഇൻഡ്യൻ ദേശീയ സഭയായിത്തീരുകയാണ് ഇന്നത്തെ പ്രശ്നങ്ങൾക്കുള്ള പരിഹാരം. സഭയുടെ ഭാഗധേയം നിർണ്ണയിക്കുന്നതു യുവജനങ്ങളാകയാൽ അവർ സഭയുടെ ചരിത്രം, വിശ്വാസം, കാനോൻ മുതലായവ ശരിക്കു പഠിക്കണം. (സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിൽ ചെയ്ത പ്രസംഗം)

ദൂതന്മാർ ഇറങ്ങുകയും കയറുകയും ചെയ്യുന്ന ഒരു ബെഥേൽ ആയി മാറുകയാണ്. ഓരോ ദിവസവും വന്നുചേരുന്ന കെട്ടുകെട്ടായുള്ള കത്തുകളിൽ "എന്റെ മകനു വളരെ സുഖമുണ്ട്. ഞാൻ അതീവ നന്ദി പറയുന്നു. പ്രാർത്ഥന തുടരണമേ." "എന്റെ ഭർത്താവിനു ഇപ്പോൾ യാതൊരു കുഴപ്പവും കാണുന്നില്ല. (ഭ്രാന്തായിരുന്നു) സുഖമായുറങ്ങി." "എന്റെ ഓമന മകൾ മരിക്കാറായി ( sinking ) രിക്കുന്നു. അവിടന്ന് അവളെ പ്രാർത്ഥനയിൽ വഹിക്കണമേ." എന്നിങ്ങനെ അനവധി കത്തുകൾ വരുന്നതിന്റെ രഹസ്യം ഈ പോരാട്ടമാണ്. ജീവിതം മുഴുവനും തന്നെ ഒരു സമർപ്പണമാക്കി ദിവസേന ക്രിസ്തുവിൽ പുതു ജീവിതമാരംഭിക്കുകയാണ്. ഏതിടത്തും ദൈവസാന്നിദ്ധ്യം അനുഭവപ്പെടുത്തിക്കൊണ്ടു സ്വർഗ്ഗീയാനുഭവം ആസ്വദിക്കുക, ഏതു താഴ്ന്നതെന്നു സാധാരണക്കാർ കരുതുന്ന പ്രവൃത്തിയും ദിവ്യബലിയർപ്പിക്കുന്ന നിഷ്ഠയോടും മനഃപ്രേരണയോടും ചെയ്യുക, ഇതല്ലേ ക്രിസ്തീയജീവിതം. ദീനബന്ധു സി. എഫ്. ആൻഡ്റൂസ് അവസാന കാലത്ത് ആശ്രമത്തിൽ വന്ന് ഏതാനുംദിവസം വിശ്രമിക്കുകയുണ്ടായി. നല്ല ആരോഗ്യമില്ലാതിരുന്ന അദ്ദേഹത്തിന്റെ കമ്മോട്ട (കക്കൂസ്പാത്രം) എടുത്തുകൊണ്ടുപോയിക്കളഞ്ഞ് ആ പാത്രം കഴുകി ശുചിയാക്കി വച്ചിരുന്നതു ബിഷപ്പ്തന്നെയായിരുന്നു. അതുംഎത്രയും ആത്മപ്രേരണയോടേയാണു ചെയ്യുക. എന്റെ മകൻ തമ്പിക്ക് ഒരു രാത്രിയിൽ ആസ്തമായുടെ വലിവുപോലെ ശ്വാസോച്ഛ്വാസത്തിനു വലിയ വിമ്മിഷ്ടം ഉണ്ടായി. കുറേനേരം പ്രഥമ വൈദ്യശുശ്രൂഷകൾചെയ്തുനോക്കി. ഒന്നിനൊന്നു കൂടിക്കൂടി വന്നു. ഉടനെ പപ്പായുടെ കതകിനു ചെന്നുമുട്ടി വിവരമറിയിച്ചു. അപ്പോൾ തന്നെ പപ്പാ ഞങ്ങളുടെ മുറിയിലേക്കു വന്നു തമ്പിയുടെ മേൽ കൈകൾവച്ചുകൊണ്ടു പ്രാർത്ഥിച്ചു. ആ നിമിഷത്തിൽ ശ്വാസോച്ഛ്വാസം നേരെ ആയി. തടാകം ആശ്രമത്തിലെ കൊച്ചുമുറിയിൽ അത്ഭുതങ്ങൾ നടക്കുകയാണ്. ആശ്രമത്തിലെ മററാരേക്കാളും കൂടുതൽ പ്രവർത്തിക്കുന്നത് ആ മുറിയിലിരുന്നുകൊണ്ടു പപ്പാതന്നെഅണുതാനും. (തുടരും)

---

യുവജനപംക്തി.

# വി. മത്തായിയുടെ സുവിശേഷവും വി. ലൂക്കോസിന്റെ സുവിശേഷവും.

(ഒരു താരതമ്യ പഠനം.)

വി. മത്തായിയുടെയും വി. ലൂക്കോസിന്റെയും സുവിശേഷങ്ങളിലെ ഏതാനും ചില സംഭവങ്ങൾ പ്രത്യേകമെടുത്തു പഠിക്കുവാനാണ് ഇനിയും നാം ശ്രമിക്കുന്നത്.

## 1. ജനനവും ബാല്യകാല ജീവിതവും.

ക്രിസ്തു അബ്രഹാമിന്റെ മകനായ ദാവീദിന്റെ മകനാണെന്നും അങ്ങനെ താൻ രാജാവാണെന്നും കാണിക്കുവാൻ വി. മത്തായി ശ്രമിക്കുന്നുണ്ട്. 1: 18—25. കന്യകയിൽ നിന്നാണു മശിഹാ ജനിച്ചതെന്നും വി. മത്തായി കാണിക്കുന്നു. 1. 18,22–25 യൗസേഫിനു കൂടുതൽ പ്രാധാന്യം നൽകുന്നുണ്ട്. ആദ്യത്തെ രണ്ടദ്ധ്യായങ്ങളിൽ തന്നെ അഞ്ചു സ്വപ്നങ്ങളെക്കുറിച്ചു പറയുന്നു. വിദ്വാന്മാരുടെ വരവും അവരുടെ കാഴ്ച ദ്രവ്യങ്ങളും യേശുക്രിസ്തുവിന്റെ രാജത്വത്തെ വ്യക്തമാക്കുവാനാണ്. മിസ്രയിമ്മിന്നു മടങ്ങി വന്നതിനുശേഷം നസറേത്തിൽ താമസിക്കുന്നുവെന്നല്ലാതെ കൂടുതലായി ഒന്നും തന്നെ പറയുന്നില്ല. സകല സംഭവങ്ങളും പ്രവചനത്തിന്റെ നിവർത്തിയായി ഗണിക്കുകയും അങ്ങനെ യഹൂദന്മാർ പ്രതീക്ഷിച്ചിരുന്ന മിശിഹാ തന്നെയാണു യേശുവെന്നു തെളിയിക്കുകയുമാണ് വി. മത്തായി ചെയ്യുന്നത്.

യോഹന്നാൻ സ്നാപകന്റെ ജനനത്തെ സംബന്ധിച്ചുള്ള പ്രവചനങ്ങൾ ലൂക്കോസിന്റെ സുവിശേഷത്തിൽ മാത്രമേ കാണുന്നുള്ളു. കന്യകമറിയാമിന്റെ നസറേത്തിലെ ജീവിതവും എലിസബേത്തിനെ സന്ദർശിക്കുവാൻ പോകുന്നതും (1. 39) വി. ലൂക്കോസ് വിവരിക്കുന്നുണ്ട്. കന്യകമറിയാമിന്റെ പാട്ട് ഈ സുവിശേഷത്തിൽ പ്രത്യേകമായുള്ളതാണ്. കൂടാതെ സഖറിയയുടെ പ്രാർത്ഥനയും, ആട്ടിടയന്മാർ യേശുക്രിസ്തു ജനിച്ചശേഷം ആദ്യമായി വരുന്നതും, ചേല

(ശേഷം 8–ാംപേജിൽ)

| | മേയ് | മേടം |
|---|---|---|
| ഞായർ | 8 | 25 |
| തിങ്കൾ | 9 | 26 |
| ചൊവ്വാ | 10 | 27 |
| ബുധൻ | 11 | 28 |
| വ്യാഴം | 12 | 29 |
| വെള്ളി | 13 | 30 |
| ശനി | 14 | 31 |

**Thought for the Week**

I Shall try to correct errors; and I Shall adopt new views as fast as they shall appear to be true views

Abraham Lincoln.

# THE CHURCH WEEKLY

## ഓർത്തഡോക്സ് ക്രിസ്റ്റ്യൻ സ്റ്റുഡൻറ് മൂവ്മെൻറ്

വെണ്ണിക്കുളത്തു വച്ചു നടന്ന സിറിയൻ വിദ്യാർത്ഥിസമ്മേളനം വിജയകരമായി പര്യവസാനിച്ചു. നാല്പത്തിയാറു കൊല്ലങ്ങളായി വിദ്യാർത്ഥിസമ്മേളനങ്ങൾ വിജയപൂർവ്വം നടത്താറുണ്ടു്. ഈയാണ്ടിൽ അതു് ഒരു വിദ്യാർത്ഥിപ്രസ്ഥാനമായി രൂപംമാറിയിരിക്കുകയാണു്. സ്റ്റുഡൻറു് ക്രിസ്റ്റ്യൻ മൂവ്മെൻറു് (എസ്.സി.എം.) എന്ന പേരിനെ അനുകരിച്ചു് ഒരു ഓർത്തഡോക്സ് ക്രിസ്റ്റ്യൻ സ്റ്റുഡൻറു് മൂവ്മെൻറു് ഓഫ് ഇൻഡ്യാ എന്നപേരു സ്വീകരിച്ചുവെന്നല്ലാതെ ഒരു വിദ്യാർത്ഥിപ്രസ്ഥാനത്തിൽ അന്തർഭവിച്ചിരിക്കുന്ന സജീവമായ പല പ്രവർത്തനങ്ങളേയും വിഭാവനം ചെയ്തിട്ടില്ലെന്നുള്ള രീതിയിലാണു സമ്മേളനംഅവസാനിച്ചിരിക്കുന്നതു്. നാലഞ്ചു വിദ്യാർത്ഥിസമ്മേളനത്തിൻെറ സെക്രട്ടറിപദം പ്രശംസനീയമായി വഹിച്ചശേഷം ശ്രീ. എം. തൊമ്മൻ ആ സ്ഥാനത്തുനിന്നു പിന്മാറി. അദ്ദേഹത്തെപ്പോലെതന്നെ ആലുവാ ഫെലോഷിപ്പ് ഹൌസിലെ അംഗമെന്ന നിലയിൽ മററു ചുമതലകളും ബദ്ധപ്പാടുകളുമുള്ള ശ്രീ. പോൾവറുഗീസിനെ പുതിയ ജനറൽസെക്രട്ടറിപദം ഏല്പിച്ചിരിക്കയാണു്. സ്റ്റുഡൻറ് മൂവ്മെൻറു് ആയി സമ്മേളനം മാററിയെങ്കിലും അതിൻെറ വിപുലമായ ഉത്തരവാദിത്വങ്ങളോ സംഘടനാപരമായ ബദ്ധപ്പാടുകളോ യാത്രകളോ നടത്തുവാൻ തക്ക സാവകാശം ശ്രീ. പോൾവറുഗീസിനു ലഭിച്ചുവെന്നു വരുന്നതല്ല. അദ്ദേഹത്തെ ആ സ്ഥാനം ഏല്പിച്ച വിദ്യാർത്ഥിസംഘടന അദ്ദേഹത്തിനു ചെയ്യാവുന്ന യാത്രയോ ജോലികളോമാത്രം ചെയ്താൽമതിയെന്നും, അതിൽക്കൂടുതൽ ഉദ്ദേശിച്ചിട്ടില്ലെന്നും വ്യക്തമാണു്. സ്റ്റുഡൻറു് മൂവ്മെൻറു മുഴുവൻ സമയവും ചെലവഴിക്കാൻ സാധിക്കുന്ന ഒന്നിലധികം സെക്രട്ടറിമാരുടെ ഉത്സാഹപൂർവ്വമായ പ്രവർത്തനംകൊണ്ടു കെട്ടിപ്പടുക്കേണ്ട ഒരു വിപുലപരിപാടിയാണു്. ഫുൾടൈം സെക്രട്ടറിമാക്കു് അവരുടെ അത്യാവശ്യച്ചെലവുകൾക്കും യാത്രകൾക്കുമുള്ള പണം നൽകണം. അങ്ങനെയുള്ള യാതൊരു ചുമതലയും വിദ്യാർത്ഥിസമ്മേളനം വിദ്യാർത്ഥിപ്രസ്ഥാനമാക്കി മാററാനുള്ള തീരുമാനത്തിൽ അന്തർഭവിച്ചിട്ടില്ലെന്നുള്ള മട്ടിൽ പുതിയ സെക്രട്ടറിയെ ഭാരങ്ങളെല്ലാം ഏല്പിച്ചു സമ്മേളനം സംതൃപ്തിയോടുകൂടി പിരിഞ്ഞിരിക്കയാണു്. ഒരു തീരുമാനത്തിനു പല ഉത്തരവാദിത്വങ്ങൾ ഉണ്ടു്. ആ ഉത്തരവാദിത്വങ്ങൾ ഭരമേൽക്കുവാനുള്ള സന്നദ്ധത തീരുമാനം ചെയ്യുന്നവർ പ്രകടിപ്പിക്കണം. ശ്രീ. പോൾവറുഗീസിൻെറ നേതൃത്വം വിദ്യാർത്ഥിപ്രസ്ഥാനത്തിനു പ്രയോജനപ്പെടണമെങ്കിൽ അദ്ദേഹത്തോടു സഹകരിച്ചു പ്രവർത്തിക്കുവാൻ കഴിവുള്ള ഒന്നു രണ്ടു യുവ ജോയിൻറുസെക്രട്ടറിമാർ മുമ്പോട്ടു വരണം. അവരുടെ ശമ്പളവും യാത്രച്ചെലവും വഹിപ്പാൻ വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറഅംഗങ്ങൾധനംശേഖരിച്ചുസെക്രട്ടറിയെ ഏല്പിക്കണം. ഇങ്ങനെയൊന്നും കഴിഞ്ഞ സമ്മേളനത്തിൻെറ കാര്യാലോചനായോഗത്തിൽ നടന്നതായി അറിവില്ല. പുതിയ ഭരണഘടന പാസ്സാക്കിയ സമ്മേളനാംഗങ്ങൾ ഗുരുതരമായ ഒരു ചുമതലയാണു് അതിലുൾപ്പെട്ടിരിക്കുന്നതെന്നു മനസ്സിലാക്കി പ്രവർത്തിച്ചിട്ടില്ല. അതുകൊണ്ടു വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ വിജയം പുതിയ ജനറൽസെക്രട്ടറിക്കു ഭാരമേറിയ ഒരു പ്രശ്നമായി നിൽക്കുമെന്നുള്ളതിനു സംശയമില്ല. പ്രാപ്തനായ അദ്ദേഹത്തിൻെറ പരിശ്രമങ്ങൾക്കു എല്ലാ സഹകരണ സഹായങ്ങളും നൽകുവാൻ ഓർത്തഡോക്സ് സഭയിലെ ഓരോ വിദ്യാർത്ഥിയും മനഃപൂർവ്വം ശ്രമിക്കുമെന്നു് വിശ്വസിക്കുന്നു.

## പീസ്ലീഗിൻെറ ഉചിതമായ തീരുമാനം

ദേവലോകം അരമനയിലും മഞ്ഞിനിക്കര ദയറായിലും പ്രാർത്ഥനായജ്ഞം നടത്തുവാൻ പീസ്ലീഗ് എക്സിക്യൂട്ടീവ് കമ്മിററി തീരുമാനംചെയ്തപ്പോൾ, പ്രത്യക്ഷമായ ഒരു ചിന്താക്കുഴപ്പം പീസ്ലീഗിനെ ബാധിച്ചിട്ടുള്ളതായി പലർക്കും തോന്നി. രണ്ടു പ്രമാണങ്ങളാണു് പാത്രിയർക്കീസുകക്ഷിയും കാതോലിക്കാ കക്ഷിയും സമ്മതിച്ചു് ഒപ്പുവയ്ക്കേണ്ടിയിരുന്നതു്. രാജിഹർജിയും സ്വീകരണക്കത്തും, പ: കാതോലിക്കാ ബാവാതിരുമേനി ഇവ രണ്ടും ഒപ്പുവച്ചു സുസമ്മതനായ ബിഷപ്പ് ജയിക്കബ് തിരുമേനിയെ ഏല്പിച്ചു കഴിഞ്ഞു. ആ പ്രമാണങ്ങൾ ഏതു മൂന്നാംസ്ഥാനത്താണു് ഇരിക്കേണ്ടതെന്നുള്ളതു് ഇപ്പോൾ ഒരു ജീവൽപ്രശ്നമേയല്ല. മറുകക്ഷിയിൽനിന്നും ഒപ്പിട്ടു വരേണ്ട പ്രമാണങ്ങൾ യഥാവിധം വന്നുചേരുമ്പോൾ മാത്രമേ മൂന്നാംസ്ഥാനം ഒരു പ്രധാന പ്രശ്നമായിത്തീരുന്നുള്ളു. അതുകൊണ്ടു് ആ പ്രശ്നത്തിൻെറ പേരിൽ പ്രാർത്ഥനായജ്ഞത്തിനൊരുങ്ങിയതു് ഒരു വിനോദമായിത്തന്നെ പലർക്കുംതോന്നിയതാണു്. എന്നാൽ പീസ്ലീഗ് പ്രസിഡണ്ടിനു മാർ ഗ്രീഗോറിയോസു് തിരുമേനിയിൽനിന്നു ലഭിച്ച കത്തിൻെറ വെളിച്ചത്തിൽ എക്സിക്യൂട്ടീവ് കമ്മിററിയുടെ തീരുമാനം പുനഃപരിശോധന നടത്തുകയും, ദേവലോകം അരമനയിലെ പ്രാർത്ഥനായജ്ഞം പിൻവലിക്കുകയും ചെയ്യുവാൻ തീരുമാനിച്ചതു് സർവഥാ സമുചിതമായിട്ടുണ്ടു്. പ: പാത്രിയർക്കീസുബാവാതിരുമേനി സ്വീകരിച്ചിരിക്കുന്ന ദുർഗ്രഹമായ നിലപാടു എങ്ങിനെ മാററുവാൻ സാധിക്കുമെന്നുള്ളതാണു് ഇനിയത്തെ പ്രശ്നം. മഞ്ഞിനിക്കര പ്രാർത്ഥനായജ്ഞം നടത്തുവാനാണു് പീസ്ലീഗ് എടുത്തിരിക്കുന്ന നടപടി. വ്യക്തി വിദ്വേഷങ്ങൾക്കും വാശിക്കും വൈരാഗ്യങ്ങൾക്കും വക നൽകാൻ ഫലപ്രദമായിട്ടുള്ള ഒരു പ്രസ്ഥാനമാണതെന്നു് സംശയമില്ല. ദൈവത്താൽ നയിക്കപ്പെടുന്ന ഒരു പ്രസ്ഥാനത്തിനു് ചില ലക്ഷണങ്ങൾ എല്ലാം ഉണ്ടായിരിക്കണം. ആ ലക്ഷണങ്ങൾ വിട്ടു മാറുന്ന സാഹചര്യങ്ങളോ സംഭവവികാസങ്ങളോ ആവിർഭവിക്കുമ്പോൾ അഗാധമായ ദൈവാശ്രയമുള്ളവർക്കു മാത്രം നേരിടാൻ സാധിക്കുന്ന സന്ദർഭങ്ങൾ വരാം. അവിടെ ശാന്തമായും,

പ്രതിവാരപ്രഭാഷണം (The Sermon of the week).

# ധ്യാനജീവിതത്തിൻെറ ആവശ്യകത

യഹോവയുടെ ന്യായപ്രമാണത്തിൽ സന്തോഷിച്ച് അവൻെറ ന്യായപ്രമാണത്തെ രാപകൽ ധ്യാനിക്കുന്നവൻ ഭാഗ്യവാൻ. സങ്കീർത്തനം i: 2

നാം തനിയെ ഇരിക്കുമ്പോൾ എന്താണ് ചിന്തിക്കുന്നത്? നാം എന്തിനെപ്പററിയെങ്കിലും ചിന്തിച്ചേ മതിയാവൂ. മനസ്സിനെ ശൂന്യമായി സൂക്ഷിക്കുക സാധ്യമല്ല. തൻെറ ഭവനത്തിൽനിന്നു പിശാചിനെ അടിച്ചിറക്കി ഭവനം ശുദ്ധവൃത്തിയാക്കി സൂക്ഷിക്കുന്നതിനു ശ്രമിച്ച മനുഷ്യൻെറ കഥയിൽ യേശുക്രിസ്തു ഇതിനെപ്പററി വ്യക്തമാക്കിയിരിക്കുന്നു. എന്നാൽ പിശാച് ആ ഭവനത്തിലേക്ക് ഒരു സംഘം പിശാചുക്കളോടുകൂടി തിരിച്ചു വരികയാണുണ്ടായത്. നാം തനിച്ചിരുന്നാലും അല്ലെങ്കിലും നമ്മുടെ മനസ്സ് പൂർവകാലസ്മരണകൾകൊണ്ടോ ഭാവിയിലെ പ്രത്യാശകൾകൊണ്ടോ ദൈനംദിന ജീവിത പ്രശ്നങ്ങൾ കൊണ്ടോ നിറഞ്ഞിരിക്കും. അനുകൂലവും പ്രതികൂലവുമായ ചിന്തകൾ ഒരു സിനിമാ സ്ക്രീനിൽ എന്നവണ്ണം വന്നു മറഞ്ഞുകൊണ്ടിരിക്കും. നാം എന്തിനെപ്പററി ചിന്തിക്കുന്നുവോ അതാണ് നമ്മുടെ ജീവിതത്തിനു രൂപം നൽകുന്നത്. അതു നമ്മുടെ നിലനില്പിൻെറ വേരിനെത്തന്നെ അറുക്കുകയോ പരിപോഷിപ്പിക്കുകയോ ചെയ്യും. ദൈവത്തെപ്പററിയുള്ള ചിന്തകളാണ് ഒരു ഭക്തനായ മനുഷ്യൻെറ ജീവിതവിശുദ്ധിയെ വിശദീകരിക്കുന്നത്. അവൻ, ആററരികത്തു നട്ടിരിക്കുന്നതും തക്കകാലത്തു ഫലം കായ്ക്കുന്നതും ഇല വാടാത്തതുമായ വൃക്ഷം പോലെയാണ്. അവൻെറ ജീവിതവിജയത്തിൻെറ രഹസ്യം അവൻ യഹോവയുടെ ന്യായപ്രമാണത്തിൽ സന്തോഷിച്ച് അതിനെ രാപകൽ ധ്യാനിക്കുന്നതാണെന്നത്രേ സങ്കീർത്തനക്കാരൻ പറയുന്നത്. ധ്യാനം ഇന്നു നഷ്ടപ്പെട്ട ഒരു ശീലമാണെന്നു പൊതുവെ പറയാം. നാം ഏകാന്തമായിരിക്കുന്നതിനു അധികസമയം എടുക്കുന്നില്ല. നാം തനിച്ചായിരിക്കുമ്പോൾ യഹോവയുടെ ന്യായ പ്രമാണത്തെ ധ്യാനിക്കാതെ മനസ്സു പതറിക്കൊണ്ടുമിരിക്കും. ദൈവത്തിൻെറ സ്വഭാവം, സ്നേഹം, ലോകത്തിൽ നമ്മുടെ ജീവിതത്തെപ്പററി ദൈവത്തിനുള്ള ഉദ്ദേശം മുതലായവയാണ് യഹോവയുടെ ന്യായപ്രമാണത്തെ ധ്യാനിക്കുക എന്നുള്ളതിൽ നിന്നും സങ്കീർത്തനക്കാരൻ അർത്ഥമാക്കുന്നത്. പക്ഷേ നമ്മുടെ മനസ്സുകൾ ആഴമില്ലാത്തതും, ഉദ്ദേശങ്ങൾ ബലഹീനങ്ങളും ആയിരിക്കും. നമ്മുടെ ഹൃദയം സ്വാഭിലാഷങ്ങൾക്കും ഉൽക്കണ്ഠകൾക്കും അടിമയായിരിക്കും..

അദൃശ്യവും അനശ്വരവുമായ സംഗതികളിലുള്ള ധ്യാനമാണ് നമ്മുടെ ഹൃദയകവാടങ്ങളെ ദൈവത്തിനു വേണ്ടി തുറന്നു കൊടുക്കുന്നത്. അതായിരുന്നു യേശുക്രിസ്തുവിൻെറ ജീവിതരഹസ്യം. ശാന്തിയും സന്തോഷവും ക്രിസ്തുവിൻെറ ഹൃദയത്തെ നിറച്ചിരുന്നു. എപ്പോഴും പിതാവിനെപ്പററിയുള്ള ചിന്തയിൽ ക്രിസ്തു മുഴുകിയിരുന്നതായി നാം കാണുന്നു.

ദൈവത്തെപ്പററി ചിന്തിക്കുന്നതിനു വേണ്ടിയാണ് യേശു ക്രിസ്തുവിനെ ലോകത്തിലേക്കയച്ചത്. വി. വേദപുസ്തകത്തിൽ കൂടി ദൈവത്തെ വെളിപ്പെടുത്തുന്നതിനാണ് അത് എഴുതപ്പെട്ടതും ഇന്നു നമ്മുടെ മുമ്പിൽ തുറന്നിരിക്കുന്നതും.

പക്ഷേ ഇതിനു ധ്യാനപരിശീലനം ആവശ്യമാണ്. ദൈവത്തെപ്പററിയും ദൈവം ക്രിസ്തു മുഖാന്തരം നമുക്കു തന്നിട്ടുള്ള നന്മകളെപ്പററിയും പരിശുദ്ധാത്മാവു മൂലം തരുവാനിരിക്കുന്നതിനെപ്പററിയും ധ്യാനിക്കുമ്പോളാണ് നമ്മുടെ ഹൃദയങ്ങൾ ദൈവത്തിൻെറ ശക്തിയിലേക്കും സ്നേഹത്തിലേക്കും തുറക്കപ്പെടുന്നത്.

ധ്യാനത്തിനു സമയം ആവശ്യമാണ്. ലോകത്തിൻെറ സമ്മർദ്ദത്തിൽ നിന്നും ഒഴിഞ്ഞ് ഏകനായിരിക്കുന്നതിന് സമയം അത്യന്താപേക്ഷിതമാണ്. അദൃശ്യവും അനശ്വരവുമായതിനെ കാണുവാൻ കഴിയുന്നതിനു മുമ്പ് ലോകമോഹങ്ങളെ നമ്മിൽ നിന്നും അകററണം. ദൈവത്തിൻെറ ശക്തി കൂടുതലായി നമ്മിൽ പ്രസരിക്കുന്നത് ധ്യാനനിരതരായിരിക്കുമ്പോഴാണ്.

ധ്യാനം മൂലം പല കാര്യങ്ങളും സംഭവിക്കുന്നു. ഒന്നാമതായി നാം നമ്മുടെ ആധ്യാത്മികശക്തിയെപ്പററി ബോധമുള്ളവരായിത്തീരുന്നു. ജീവിതാവശ്യങ്ങൾ ചുമതലാഭാരങ്ങൾ എന്നിവയെ അഭിമുഖീകരിക്കുന്നതിനുള്ള ശക്തി ദൈവം നമുക്കു തരും എന്നുള്ള ഉറപ്പു ധ്യാനം മൂലം ലഭിക്കുന്നു. അതു കൊണ്ടാണ് രാജ്യം അപകടത്തിലായപ്പോൾ ജനങ്ങളുടെ ശാന്തതയും ഉത്തമ വിശ്വാസവും അവരുടെ ശക്തിയായിരിക്കുമെന്ന് യെശയ്യാവു പറഞ്ഞത്.

നാം നമ്മുടെ ഹൃദയങ്ങൾ ദൈവത്തിനു സമർപ്പിക്കുമ്പോൾ മററു പലതും കൂടി സംഭവിക്കുന്നു. ആന്തരികമായ സ്നേഹാഗ്നിയും വിശ്വാസവും കത്തിക്കാളുവാൻ തുടങ്ങും. നമ്മുടെ ഹൃദയത്തിൽ ആ അഗ്നി നമുക്കു കൊളുത്തുവാൻ സാദ്ധ്യമല്ല. ദൈവത്തിനു മാത്രമേ അഗ്നികൊളുത്തി പ്രകാശം നിലനിറുത്തുന്നതിനു കഴിയുകയുള്ളൂ. ദൈവവുമായുള്ള സമ്പർക്കത്തിനുശേഷം മലയിൽനിന്നു ഇറങ്ങിവന്ന മോശയുടെ മുഖം എത്രയധികം പ്രകാശമാനമായിരുന്നു, ഒരു പക്ഷേ മോശ അതു മനസ്സിലാക്കിയല്ലായിരിക്കാം. വിശ്വാസത്തിൻെറയും സ്നേഹത്തിൻെറയും ദീപം അവൻെറ ഉള്ളിൽ ദൈവം കൊളുത്തിയിരുന്നു.

ചിന്തകളെ ഉപേക്ഷിക്കുക എന്നുള്ളതല്ല ധ്യാനമെന്നു പറഞ്ഞാലർത്ഥമാക്കേണ്ടത്. ദൈവത്തെ നമ്മുടെ വിചാരം കൊണ്ടും ഹൃദയം കൊണ്ടും സ്നേഹിക്കണമെന്നു യേശുക്രിസ്തു പറഞ്ഞി

(ശേഷം 12—ാം പേജിൽ)

---

ദൈവവിശ്വാസ സ്ഥിരതയിലും, പരിപൂർണ്ണമായ വിനയത്തോടും ദൈവാശ്രയത്തോടുംകൂടിയും മാർഗ്ഗങ്ങൾ സ്വീകരിക്കാൻ സാധാരണക്കാർക്ക് സാധിച്ചുവെന്നു വരുന്നതല്ല. ബുദ്ധിയുള്ള സാധാരണക്കാർ അതുപോലെയുള്ള ഘട്ടങ്ങളിൽ നിന്നു ഒഴിഞ്ഞുമാറാൻ ശ്രമിക്കയാണ് പതിവ്. ഏതായാലും പീസ്‌ലീഗ് അങ്ങനെയല്ല തീരുമാനിച്ചിരിക്കുന്നത്. ആ തീരുമാനത്തിൻെറ ഉത്തരവാദിത്വബോധം ഇനിയും അവർ സ്വീകരിക്കുന്ന നടപടികളിൽ പ്രകടമായിക്കാണും. സമാധാന ലക്ഷ്യത്തിലെത്തിയാലും ഇല്ലെങ്കിലും കേവലം ബാലിശമായ വ്യക്തി വിദ്വേഷ പ്രകടനങ്ങളോ, വിവേകരാഹിത്യമോ മാർഗ്ഗങ്ങളിൽ കടന്നുകൂടാൻ പീസ്‌ലീഗ് ഇടയാക്കുകയില്ലെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.

# ക്രൈസ്തവലോക വാർത്തകൾ

(കെ. വി. എം.)

കെനിയായിലെ മൗ മൗ സംഘടനയിലെ മുൻ അംഗങ്ങളെ കൂട്ടി പാർപ്പിക്കുന്നതിനു വേണ്ടി 53571 പവൻ ഉടനെ ലഭിക്കണമെന്ന് അഖിലലോക സഭാ കൗൺസിൽ ഒരഭ്യർത്ഥന പുറപ്പെടുവിച്ചിരിക്കുന്നു. കെനിയായിലെ ക്രിസ്ത്യൻ കൗൺസിലിന്റെ പരിപാടികൾക്കു വേണ്ടി ബ്രിട്ടീഷ് ചർച്ച് കൗൺസിൽ ഈയിടെ അരലക്ഷം പവൻ ലഭിക്കണമെന്നുള്ള അഭ്യർത്ഥന പുറപ്പെടുവിച്ചു കഴിഞ്ഞിരിക്കുകയാണ്. അമേരിക്കൻ ഐക്യനാടുകൾ, ആസ്ത്രേലിയ, കാനഡാ, ന്യൂസീലണ്ട്, മുതലായ രാജ്യങ്ങളിൽനിന്നും അഖിലലോക സഭാകൗൺസിലിനു പണം ലഭിക്കുമെന്നറിപ്പുണ്ട്.

**ബൽഗ്രേഡ്**

യൂഗോസ്ലാവിയായിലുള്ള അഞ്ചു റഷ്യൻ ഓർത്തഡോക്സ് ഇടവകകൾ മോസ്കോ പാത്രിയർക്കീസിന്റെ സിന്നഡ് തീരുമാനമനുസരിച്ചു സേർബിയൻ ഓർത്തഡോക്സ് സഭയുടെ അധികാരാതിർത്തിയിൽ വരുന്നതായിരിക്കും. റഷ്യൻ ഓർത്തഡോക്സു സഭയും, സേർബിയൻ സഭയും തമ്മിലുള്ള ഭാവിബന്ധത്തിന്റെ പ്രഥമപടിയായി ഇതു പരിഗണിക്കപ്പെട്ടു. യോഗോസ്ലാവിയ കോമിൻഫോമിൽനിന്നും മാററപ്പെട്ടപ്പോഴാണ് ഇരുസഭകളും തമ്മിലുള്ള ബന്ധവുംനിലച്ചതു്.

**ജപ്പാൻ**

ജപ്പാൻ പാർലമെന്റിലെ ലോവർ ഹൗസിൽ ഈ പ്രാവശ്യത്തെ തെരഞ്ഞെടുപ്പിൽ ക്രിസ്ത്യാനികൾക്കു 15 സീററുകൾ ലഭിച്ചിരിക്കുന്നു. കഴിഞ്ഞ പ്രാവശ്യത്തെ പാർലമെന്റിൽ 13 സ്ഥാനങ്ങളെ ഉണ്ടായിരുന്നുള്ളു. ആകെ 467 അംഗങ്ങളുള്ളതിൽ ക്രിസ്ത്യാനികൾക്കു 3. 2 ശതമാനം സീററാണുള്ളതു്. ആകെയുള്ള ജനസംഖ്യയുടെ അര ശതമാനമേ ക്രിസ്ത്യാനികൾ ഉള്ളൂ.

**ഉത്തരേന്ത്യാ**

ഉത്തരേന്ത്യയിലെ ഐക്യസഭയിൽ പെട്ട റവ. ഡിൻ ഡയലിനെയും അദ്ദേഹത്തിന്റെ പത്നിയേയും ഈസ്റ്റാഫ്റിക്കയിൽ സുവിശേഷവേല ചെയ്യുന്നതിനുവേണ്ടി അയച്ചിരിക്കുന്നു. ഉത്തരേന്ത്യൻ ഐക്യസഭ ഇസ്റ്റാഫ്റിക്കയിൽ മിഷനറിമാരെ അയക്കുന്നതിതാദ്യമാണ്.

**ന്യൂയോർക്ക്**

തങ്കനേക്യാ, ഈസ്റ്റാഫ്റിക്ക എന്നീ സ്ഥലങ്ങളിലെ ക്ഷാമബാധിതപ്രദേശങ്ങളിൽ സഹായം ചെയ്യുന്നതിനു് ന്യൂയോർക്കിലെ നാഷനൽ ലൂതറൻകൗൺസിൽ ഒരു പ്രത്യേക ദുരിതാശ്വാസ നടപടി ആവിഷ്ക്കരിച്ചിരിക്കുന്നു. താമസിയാതെതന്നെ കപ്പൽമാർഗ്ഗം ഭക്ഷ്യധാന്യങ്ങൾ അങ്ങോട്ടു അയച്ചുകൊടുക്കുന്നതായിരിക്കും.

**നീപ്പാളിലേക്ക്**

നീപ്പാൾ സുവിശേഷപ്രവർത്തകർക്കു വേണ്ടി ഇരുനൂറുകൊല്ലങ്ങളായി ബന്ധിച്ചിരുന്ന അതിന്റെ കവാടങ്ങൾ തുറന്നുകഴിഞ്ഞിരിക്കുന്നു. അമേരിക്കയിൽ നിന്നും രണ്ടു മിഷനറി ദമ്പതിമാരുൾപ്പെടെ ഒരു ഇൻറർനാഷനൽ മെഡിക്കൽ ടീം ആ മനോഹരമായ ഹിമാലയൻപ്രദേശത്തു 5 മാതൃശിശുക്ഷേമകേന്ദ്രങ്ങളും ഒരു ഹോസ്പിററലും സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്നു. ഈപ്രവർത്തനം വിജയപ്രദമാകുമെങ്കിൽ അതു വികസിക്കുന്നതിനുള്ള സാധ്യതകൾ അവിടെ ഉണ്ട്. നേപ്പാളിലേക്കുവേണ്ടി ഇൻഡ്യയിൽ സ്ഥാപിച്ചിട്ടുള്ള യൂണൈറഡ് ക്രിസ്ത്യൻ മിഷനാണ് ഈ പരിപാടി ആരംഭിച്ചിരിക്കുന്നതു്. മെഡിക്കൽ ടീമിൽ ഇൻഡ്യാക്കാരും നീപ്പാളികളുമാണ് കൂടുതൽ ഉള്ളതു്. ഇൻഡ്യയിലെ ക്രൈസ്തവസഭകൾ ഇതെല്ലാം അറിയുന്ന പോലുമില്ല. ക്രിസ്തുവിന്റെ സ്നേഹത്താൽ പ്രചോദിതരായ ദൈവമക്കൾ ലോകത്തിന്റെ വിവിധ കേന്ദ്രങ്ങളിൽ ദുരിതങ്ങളെ അതിജീവിച്ചു മുന്നോട്ടു പോകുകയാണ്.

**800—ാം വാർഷികം**

ഫിൻലണ്ടിൽ ലൂതറൻസഭ സ്ഥാപിച്ചതിന്റെ 800—ാം വാർഷികം ഈ മേയ്മാസം 19—ാം തീയതി ആഘോഷിക്കുന്നതിനുള്ള വിപുലമായ സജ്ജീകരണങ്ങൾ ചെയ്തുവരുന്നു. അന്നു 700—ൽ പരം വർഷത്തെ പഴക്കമുള്ള "ടർക്കു"ദേവാലയത്തിൽ പ്രത്യേകപ്രാർത്ഥനകൾ നടത്തപ്പെടുന്നതായിരിക്കും. സ്കാൻഡിനേവിയായിലെ കടലോരങ്ങളിൽ പാർക്കുന്നവർക്കുവേണ്ടി ലണ്ടനിൽ സ്ഥാപിക്കുന്ന മിഷനുവേണ്ടി അന്നു പ്രത്യേകകാണിക്ക എടുക്കുന്നതാണ്. അവിടെ ഇവിടത്തേപ്പോലെ ആർഭാടമായ എതിരേൽപ്പോ വെടിക്കെട്ടോ ഒന്നും തന്നെയില്ലെന്നാണ് റിപ്പോർട്ട്.

**മദ്ധ്യപൂർവദേശം**

അറബ് പ്രദേശങ്ങളിലെ ഇവാൻജലിക്കൽ സമ്മേളനം ഏപ്രിൽ 28 മുതൽ 30 വരെ ലബനോനിലെ ബെയ്റൂട്ടിൽ വച്ചു നടന്നിരിക്കുന്നു. മദ്ധ്യപൂർവദേശത്തിലെ സഭകളെ സുവിശേഷവേലയിലേക്കും ഐക്യതയിലേക്കും ക്രിസ്തു ക്ഷണിക്കുന്നു എന്നുള്ളതായിരുന്നു ചിന്താവിഷയം.

**കൊളംബസ് ഒഹായൊ**

1955 അവസാനത്തോടുകൂടി മെതഡിസ്റ്റ് യൂത്ത് ഫെലോഷിപ്പിലേക്കു അഞ്ചു ലക്ഷം അംഗങ്ങളെ ചേർക്കുന്നതിനുള്ള, രാജ്യവ്യാപകമായ ഒരു മാർഗ്ഗദർശക പദ്ധതി അവിടത്തെ ആയിരത്തിൽ പരം മെതഡിസ്റ്റു ചെറുപ്പക്കാർ ആരംഭിച്ചിരിക്കുന്നു. കൊളംബസിലെ ഓരോ ഭവനവും ഈ ചെറുപ്പക്കാർ കയറി ഉറങ്ങുകയാണ്.

---

(5—ാംപേജിൽനിന്നു തുടർച്ച)

കർമ്മവും, യേശുക്രിസ്തുവിനെ ദേവാലയത്തിൽ പ്രതിഷ്ഠിക്കുന്നതും ശിമെയോന്റെയും ഹന്നായുടേയും പ്രാർത്ഥനയും പന്ത്രണ്ടാമത്തെ വയസ്സിൽ ദേവാലയത്തിൽ പോകുന്നതും മററും ഈ സുവിശേഷത്തിൽ മാത്രമേ കാണുന്നുള്ളു.

**2. മലപ്രസംഗവും താഴ്വര പ്രസംഗവും.**

വി. മത്തായി 5.3—12 ഭാഗ്യവചനങ്ങൾ; 10, 11, 12 ഈ വാക്യങ്ങൾ ഒരേ ആശയം തന്നെയാണ വ്യക്തമാക്കുന്നതു്. ഈ ലോകത്തിൽ തന്റെ ശിഷ്യന്മാർക്കുള്ള ചുമതലകളെപ്പററി 13—16 വാക്യങ്ങളിൽ പറയുന്നു. 5. 17—6. 18 പുതിയ ധാർമ്മിക പ്രമാണങ്ങളെ വിശദീകരിക്കുന്നു. നിയമപരമായ നീതിയേയും യഥാർത്ഥമായ നീതിയേയും താരതമ്യപ്പെടുത്തുകയാണ് ഈഭാഗത്തു ചെയ്യുന്നതു്. ന്യായപ്രമാണത്തെ നശിപ്പിക്കുകയല്ല, പ്രത്യുത അതിന്റെ യഥാർത്ഥ ആത്മാവിനേയും ആഴമായ അർത്ഥത്തേയും പ്രകടമാക്കി അതിനെ വിപുലപ്പെടുത്തുകയാണ ചെയ്തതു്. കൊല, കോപം വ്യഭിചാരം മുതലായ കാര്യങ്ങളിൽ പഴയ നിയമവും പുതിയ പ്രമാണവുമായുള്ള വ്യത്യാസം വ്യക്തമാകുന്നു. വിവാ-

# വേദവായനക്കുറിപ്പുകൾ

**നാലാം സുവിശേഷം**

തിങ്കൾ വി. യോഹ: 14: 12-14

തന്റെ ദുഃഖാകുലരായ ശിഷ്യരെ സാന്ത്വനപ്പെടുത്തുന്ന കാര്യങ്ങളിൽ പ്രധാനമായതു് പ്രാർത്ഥനയ്ക്കു് അവർക്കുള്ള സാദ്ധ്യതയാണു്. താൻ അവരിൽനിന്നു് വേർ പിരിഞ്ഞു് പിതൃസവിധത്തിലേക്കു് പോകുന്നതുകൊണ്ടാണു് തന്റെ നാമത്തിലുള്ള പ്രാർത്ഥനയ്ക്കു് അത്ഭുതാവഹമായ ശക്തിയുണ്ടാകുന്നതു്.

തന്റെ പ്രവർത്തനങ്ങളെ തുടരുകയാണു് വിശ്വാസികളുടെ ചുമതല. അതാണു് സുവിശേഷപ്രഖ്യാപനത്തിന്റെ അടിസ്ഥാനം. സഭ ദൈവത്തിന്റെ മനുഷ്യാവതാരത്തിന്റെ തുടർച്ചയാണു്. ഇന്നു് സഭ ജീവനില്ലാതെ കിടക്കുന്നുണ്ടെങ്കിൽ അതു് യേശുമശിഹായുടെ പ്രവർത്തനങ്ങൾ തന്റെ മഹത്വത്തിനു വേണ്ടി തന്റെ ശക്തിയിൽ തുടരുന്നതിനു് നാം ഉദ്യുക്തരാകാത്തതുകൊണ്ടാണു്.

ചൊവ്വാ വി. യോഹ: 14: 15-17

ദൈവത്തിൽ വിശ്വസിക്കുക എന്നോ ദൈവത്തെ സ്നേഹിക്കുക എന്നോ പറയുന്നതു് മനസ്സുകൊണ്ടോ, "ഹൃദയം" കൊണ്ടോ മാത്രം സാധിക്കാവുന്ന ഒരു കാര്യമല്ല. പ്രവർത്തനം കൂടെ വിശ്വാസത്തിലെ ഒരു ഭാഗമാണു്. അങ്ങിനെ പ്രവർത്തിച്ചു തുടങ്ങുമ്പോൾ മാത്രമേ അതിനുള്ള ശക്തി പരിശുദ്ധാത്മാവുമൂലം ലഭ്യമാകാൻ തുടങ്ങുകയുള്ളു.

"കാര്യസ്ഥൻ" എന്ന മലയാള വേദപുസ്തകത്തിലുള്ള പദത്തിനു് സഹായി, സംരക്ഷകൻ, മാർഗ്ഗദർശി എന്നു കൂടെ അർത്ഥമുണ്ടു്. അവരുടെ സഹായിയും സംരക്ഷകനുമായ യേശു ലോകത്തിൽനിന്നും എടുക്കപ്പെട്ടപ്പോൾ ആ സ്ഥാനത്തു് വിശ്വാസികളുടെ സമധാനത്തിനും സംരക്ഷണത്തിനുമായി പരിശുദ്ധാത്മാവു് ലോകത്തിലേക്കു് വന്നു.

താൻ വഞ്ചനയുടെ ആത്മാവല്ല, പ്രത്യുത സത്യത്തിന്റെ ആത്മാവാണു് എന്നതുകൊണ്ടായിരിക്കണം നമ്മിൽ പലർക്കും ഈ ആത്മാവിന്റെ അനുഭവമുണ്ടാകാത്തതു്.

ബുധൻ വി. യോഹ: 14: 18-24

താൻ അവരെ വിട്ടുപോകുന്നു എന്നതാണല്ലോ ശിഷ്യന്മാരുടെ മനോവ്യഥയ്ക്കു് കാരണം. എന്നാൽ താൻ അവരെ അനാഥരായി വിടുകയില്ല. താൻ തന്നെ ലോകത്തിൽ നിന്നും മാറിപ്പോകുന്നതു് ലോകത്തിന്റെ കണ്ണുകളിൽ മാത്രമാണു്. വിശ്വാസികളായ തന്റെ ശിഷ്യന്മാരുടെ അടുക്കലേക്കു് മൂന്നു ദിവസത്തെ തന്റെ ശവകുടീരവാസം കഴിഞ്ഞു് താൻ തിരികെ വരും എന്നു് നാഥൻ അവരെ സാന്ത്വനപ്പെടുത്തുന്നു.

പരിശുദ്ധ കുർബാനയിലും പ്രാർത്ഥനയിലും നമുക്കുണ്ടാകേണ്ടയനുഭവം ഇതാണു്. "ദൈവം നമ്മോടു കൂടെ" ആദിമ ക്രിസ്ത്യാനികൾ അപ്പം മുറിയ്ക്കയിൽ തന്നെ അറിഞ്ഞതു പോലെ നാമും പരിശുദ്ധ കുർബാനയുടെ അനുഭവത്തിൽ തന്നെ അറിഞ്ഞു കഴിയുമ്പോഴേ, നമുക്കു് മ്ലാനതയും നിരാശയും നീങ്ങിമുൻപോട്ടു് പോകുവാൻ കഴിയുകയുള്ളു.

വ്യാഴം. വി. യോഹ. 14. 18—24. (തുടർച്ച)

ലോകത്തിനു തന്നെ കാണുവാനോ അറിയുവാനോ കഴിയുന്നില്ല. ചരിത്രത്തിന്റെ നാടകശാലയിലോ ശാസ്ത്രത്തിന്റെ ഗവേഷണാലയത്തിലോഅല്ല താൻ അറിയപ്പെടുന്നതു്. സ്നേഹത്തിന്റെയുംഅനുസരണത്തിന്റെയും ജീവിതത്തിലത്രേ. അങ്ങനെ സ്നേഹിക്കയും അനുസരിക്കയും ചെയ്യുന്നവരു മാത്രമേ പിതാവിനെയും പുത്രനെയും യഥാർത്ഥമായി അറിയുവാൻ കഴിയുകയുള്ളു. ദൈവം എവിടെ എന്ന ചോദ്യത്തിനു സമാധാനം ദൈവത്തെ സ്നേഹിക്കയും അനുസരിക്കയും ചെയ്യുന്ന മനുഷ്യന്റെ ഹൃദയത്തിൽ എന്നാകുന്നു.

ദൈവത്തിന്റെ സ്നേഹത്തെ അനുഭവിച്ചറിഞ്ഞു ദൈവത്തിനു കീഴ്പ്പെടുക എന്നുള്ളതു മാത്രമാണു് ആർക്കായാലും ദൈവത്തെ അറിയുന്നതിനുള്ള യഥാർത്ഥ മാർഗ്ഗം.

വെള്ളി. വി. യോഹ. 14.25—31

പരിശുദ്ധാത്മാവു വരുന്നതു ക്രിസ്തുവിന്റെ നാമത്തിലും തന്റെ വചനങ്ങളുടെ അടിസ്ഥാനത്തിലുമാണു്.(വാക്യം 26) പരിശുദ്ധാത്മാവിന്റെ പ്രവർത്തനം വ്യക്തികളെ ആവേശഭരിതരാക്കുക എന്നുള്ളതല്ല, യേശുക്രിസ്തുവി

---

ഹം ജീവപര്യന്തമുള്ള ഒരു യോജിപ്പാകയാൽ വിവാഹമോചനം കർത്താവു് അനുവദിക്കുന്നില്ല. എല്ലാവിധമായ ആണകളേയും താൻ എതിർക്കുന്നു. പകരം ചെയ്യുക എന്ന പ്രമാണത്തെ ശത്രുക്കളെ സ്നേഹിക്കണമെന്നുള്ള പ്രമാണത്തിലേക്കു താൻ വളർത്തി. യഥാർത്ഥമായ ദാനധർമ്മങ്ങളും പ്രാർത്ഥനയും ഉപവാസവും എങ്ങനെയുള്ളതാണെന്നു തുടർന്നു താൻ പറയുന്നു. മററുള്ളവരെ വിധിക്കുവാൻ നമുക്കുള്ള അവകാശം എത്രമാത്രമുണ്ടെന്നും മനസ്സിലാക്കിയിരിക്കേണ്ടതുണ്ടു്. വൃക്ഷത്തെ യഥാർത്ഥമായി മനസ്സിലാക്കേണ്ടതു് അതിന്റെ ഫലത്തിൽ നിന്നാണു്. നല്ല വൃക്ഷത്തിനു ആകാത്ത ഫലംകായ്പാൻകഴികയില്ലെന്നുള്ളതുതീർച്ചതന്നെ. ഈവക പ്രമാണങ്ങളെല്ലാം കേട്ടനുസരിക്കുന്നവർ ബുദ്ധിയുള്ളവരായിരിക്കും. കർത്താവു മലപ്രസംഗം പറയുന്നതു ശിഷ്യന്മാരോടാണു്. ക്രിസ്തീയ ധാർമ്മികപ്രമാണങ്ങൾ ക്രിസ്തീയ ജീവിതാനുഭവത്തിന്റെ ഫലമാണെന്നുള്ള പരമാർത്ഥമാണു് ഈ ഭാഗത്തു വ്യക്തമാക്കുവാൻ ശ്രമിക്കുന്നതു്. ഇന്നതു ചെയ്താൽ ഇന്നതു പ്രതിഫലമായി ലഭിക്കുമെന്നു ഭാഗ്യവചനങ്ങളിൽ പറയുന്നില്ല. ഇന്നപ്രകാരം ജീവിച്ചാൽ ഫലമിന്നതായിരിക്കും എന്നാണു അവിടെ വ്യക്തമാക്കുന്നതു്. സ്വഭാവവൈശിഷ്ട്യം ചില ഗുണങ്ങൾ തനിക്കു തന്നെ സമ്പാദിച്ചു വയ്ക്കുവാനല്ല അനേകർക്കു പ്രയോജനകരമായി ഉപയോഗിക്കുവാനാണു സഹായിക്കേണ്ടതു്.

വി. ലൂക്കോസിന്റെ സുവിശേഷത്തിലെ താഴ്വരപ്രസംഗം മലപ്രസംഗത്തേക്കാൾ ചെറുതാണു്. ന്യായപ്രമാണത്തിന്റെ പൂർത്തീകരണത്തെ വിശദീകരിക്കുന്ന ഭാഗങ്ങളൊന്നുംവി. ലൂക്കോസ് ഉപയോഗിക്കുന്നില്ല. സ്നേഹത്തിനും കരുണയ്ക്കുമാണു് ഇതിൽക്കൂടുതൽ പ്രാധാന്യം നൽകിയിരിക്കുന്നതു്. നാലു ഭാഗ്യവചനങ്ങളും നാലു 'കഷ്ടം'വചനങ്ങളും 6.20—26 ഭാഗത്തു കാണുന്നു. 27—46 വരെ ശത്രുക്കളെ സ്നേഹിക്കുന്നതിനെപ്പററി പറയുന്നു. സ്നേഹമാണു യഥാർത്ഥനീതിയെന്നു വി. ലൂക്കോസ് പറയുന്നു. നേരെ മറിച്ചു നിയമപരവും യഥാർത്ഥവുമായ നീതികളുടെ വ്യത്യാസം ചൂണ്ടിക്കാണിക്കുകയാണു വി. മത്തായി ചെയ്യുന്നതു്. സുപ്രധാന പ്രമാണത്തെക്കുറിച്ചും 6.31, മററുള്ളവരെ വിധിക്കുന്നതിനെപ്പററിയും 37—42, വൃക്ഷത്തെ ഫലത്തിൽ നിന്നറിയേണ്ടതിനെപ്പററിയും, കേൾക്കുന്ന കാര്യങ്ങൾ പ്രവൃത്തിയിലാക്കേണ്ടതിനെക്കുറിച്ചും 46—47 പാറമേൽ വീടു പണിയേണ്ടതിനെപ്പററിയും 47—49 വി. ലൂക്കോസും സമഗ്രമായി വിവരിക്കുന്നുണ്ടു്.

ന്റെ സത്യങ്ങളെ മനുഷ്യഹൃദയങ്ങളിൽ സ്ഥാപിക്കുക എന്നതത്രേ.

തന്റെ സമാധാനം സ്വസ്ഥതയോ സമരത്തിന്റെ അഭാവമോ അല്ല. സമരം ചെയ്യുമ്പോഴും ഹൃദയം കലങ്ങാതെയും, മനസ്സ് ഭയാക്രാന്തമാകാതെയും യേശുക്രിസ്തുവിന്റെ പ്രവർത്തനം മുന്നോട്ടു കൊണ്ടുപോകാൻ സാധിക്കുന്ന ആ അദൃശ്യശക്തിയാണ് സമാധാനം. ഭ്രമിക്കുക (വാക്യം 27) എന്ന പദത്തിന്റെ വിവക്ഷ, സമരത്തിനൊരുങ്ങുമ്പോഴുണ്ടാകുന്ന ഭയത്തെക്കുറിച്ചാണ്. ശാന്തതയോടും ധൈര്യത്തോടുംകൂടി പൈശാചിക ശക്തികളുമായി സമരത്തിനിറങ്ങുവാൻ സാധിക്കുന്നതാണു പരിശുദ്ധാത്മാവിന്റെ ആവാസത്തിന്റെ ലക്ഷണം.

ശനി. വി. യോഹ. 14. 25—31
(തുടർച്ച)

കർത്താവിനെ അവർ സ്നേഹിക്കുന്നതുകൊണ്ടു തന്റെ ലോകത്തിൽനിന്നുമുള്ള വേർപാടിൽ ശിഷ്യന്മാർ ദുഃഖിക്കുന്നു. എന്നാൽ അങ്ങനെ പോകുന്നതാണു തനിക്കും തന്റെ പ്രവർത്തനത്തിനും നല്ലതെന്ന് അവർ അറിയുന്നെങ്കിൽ അവർ സന്തോഷിക്കുമായിരുന്നു. മാനുഷികമായ പരിമിതികളിൽ ജീവിച്ചിരുന്ന താൻ അപരിമിത ശക്തിമാനായ പിതാവിന്റെ വലഭാഗത്തേക്ക് അവന്റെ ശക്തിവ്യാപാരത്തിന്റെ ചുമതല മുഴുവൻ വഹിക്കുവാൻവേണ്ടി പോകുന്നു എന്നുള്ളതു സഭയ്ക്കും ആവശ്യമത്രെ. മനുഷ്യനായ യേശുവാണ് ഇന്നു ദൈവത്തിന്റെ ശക്തിയെ വ്യാപരിപ്പിക്കുന്നതെന്നതാണു മനുഷ്യവർഗ്ഗത്തിന്റെ പ്രത്യാശയുടെ അടിസ്ഥാനം.

എഴുന്നേൽക്കു, നമുക്കിവിടെനിന്നു പോകാം. കുരിശിന്റെ മാർഗ്ഗത്തിലേക്കു നമുക്കു കടക്കാം. ദുരിതമനുഭവിച്ചും പ്രയാസം വഹിച്ചും നമുക്കു ലോകപ്രഭുവുമായുള്ള സംഘട്ടനത്തിനു തയ്യാറാകാം.

# പീസ്‌ലീഗും സഭാ സമാധാനവും

അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കത്തോടുകൂടി സഭാസമാധാനാർത്ഥം നടന്നുകൊണ്ടിരുന്ന പീസ്‌ലീഗിന്റെ ഉപവാസയജ്ഞവും ശ്രമങ്ങളും ഒരു നാൽക്കവലയിൽ അനിശ്ചിതാവസ്ഥയെ പ്രാപിച്ചിരിക്കയാണ്. ഏതാനും ദിവസങ്ങൾക്കു മുമ്പു വരെ സഭാസമാധാനശ്രമം വിജയിക്കും എന്നു പ്രതീക്ഷിച്ചിരുന്ന നിർമ്മത്സരരും നിഷ്പക്ഷമതികളുമായ സമുദായസ്നേഹികളുടെ മുമ്പിൽ ഇനിയും എന്ത്? എന്ന വേദന നിറഞ്ഞതും തൽക്കാലം ഉത്തരം കിട്ടാത്തതുമായ ചോദ്യം ഉയർന്നു നിൽക്കയാണ്. ഉപവാസയജ്ഞം അധാർമ്മികം അക്രൈസ്തവം, സഭയ്ക്കു ഭീഷണി എന്നൊക്കെ ചിന്തിച്ചവർ അവരുടെ അഭിപ്രായം തികച്ചും ശരിതന്നെ എന്ന നിഗമനത്തിൽ എത്തി സമാധാനിക്കുന്നുണ്ടാവും. അതോടൊപ്പം കെട്ടാറിത്തണുത്ത ഉപവാസയജ്ഞം പുകഞ്ഞകൊള്ളിപോലെ വിസ്മൃതിയിൽ വിടുന്നതാണ് കരണീയം എന്നു ചിന്തിക്കുന്നവരും ഉണ്ടാകാം. എങ്കിലും പരമാർത്ഥങ്ങൾ നിഷേധിക്കുന്നതു ക്രിസ്തീയ ധർമ്മമല്ല. ഉപവാസയജ്ഞം പരാജയപ്പെട്ടു എന്നു വന്നാൽ തന്നെയും ദീർഘവർഷങ്ങളായി സഭയുടെ ആത്മാവും ആരോഗ്യവും കെടുത്തിക്കൊണ്ടിരുന്ന കോടതികയറ്റങ്ങൾ തികച്ചും അക്രൈസ്തവവും അധാർമ്മികവും തന്നെയാണ് എന്ന സത്യം ക്രൈസ്തവരിൽ ഒരു വലിയ ഭാഗം എങ്കിലും ഗ്രഹിക്കാൻ സാധിച്ചിട്ടുണ്ടെങ്കിൽ മഹത്തായ ഒരു കാര്യം സാധിക്കുന്നതിനു ഉപവാസയജ്ഞത്തിനു കഴിഞ്ഞു എന്നു നിസ്സംശയം പറയാം. തോൽക്കുവാൻ ക്രൈസ്തവർ പഠിക്കയും ലോകദൃഷ്ടിയിൽ ഉള്ള തോൽവിയിൽ പൊട്ടിമുളച്ചു പടർന്നു വിജയം വരിക്കുന്നതാണ് ക്രൈസ്തവ മാർഗ്ഗം എന്നും ക്രൈസ്തവർ ധരിക്കണം. മറിച്ച് നിരാശ അപഥ മാർഗ്ഗങ്ങളിൽ നമ്മെ നയിക്കാൻ പ്രേരിപ്പിക്കുന്ന പാപം തന്നെ ആയിരിക്കും. അതു സഭാസമാധാന ശ്രമമാകുന്ന സദുദ്ദേശത്തെ നിഷ്ഫലമാക്കുന്നതും ആയിരിക്കും. അതിനാൽ ആഴമായ അനുതാപത്തോടെ സഭൈക്യസാദ്ധ്യതയ്ക്കായി സമുദായസ്നേഹികൾ സംഘടിച്ച് വളരെ സൂക്ഷ്മതയോടെ മുൻപോട്ടു പോകേണ്ടിയിരിക്കുന്നു.

സഭൈക്യ സാധ്യതയെ തടസ്സപ്പെടുത്തുന്ന ശക്തികൾ റഷ്യയിലെയും ചൈനയിലെയും സഭകളുടെ സ്ഥിതിയെപ്പറ്റി അനുസ്മരിക്കുന്നതു കൊള്ളാം. ചരിത്രം ഭാരതത്തിലും ആവർത്തിക്കാൻ പാടില്ലാത്തതല്ല. രാഷ്ട്രീയമോ, സഭാപരമോ ആയ യാതൊരു കാര്യത്തിലും ഇതരരാജ്യങ്ങളിൽ നിന്നുണ്ടാകുന്ന നിയന്ത്രണവും മേൽക്കോയ്മകളും അനുവദിക്കപ്പെടാത്ത ഒരു പരിതസ്ഥിതിയിൽ ഭിന്നമായ സഭയുടെ നില എത്ര ശോച്യതരവും അപകടപൂർണ്ണവും എന്നു നാം ചിന്തിക്കേണ്ടതായിട്ടുണ്ട്. അതിനാൽ പീസ്‌ലീഗ് പരാജയപ്പെട്ടോ ഇല്ലയോ എന്ന പ്രശ്നത്തിനു പ്രാധാന്യം നൽകാതെ സ്വതന്ത്ര ഇൻഡ്യയിൽ സഭകളുടെ ഉത്തരവാദിത്വമേറിയ കർത്തവ്യം നിറവേറ്റാൻ സഭകൾ ഐക്യപ്പെടുകയും ശക്തിയോടെ പ്രവർത്തിക്കയും ചെയ്യണം എന്നതു സഭാസ്നേഹികളും സഭാദ്ധ്യക്ഷന്മാരും അടിയന്തിരാവശ്യമായി കരുതുന്നതായിരിക്കും ഉചിതം. അവരവരുടെ അവകാശങ്ങളും അധികാരങ്ങളും പരിരക്ഷിക്കാനുള്ള ശ്രമം എലിയെ തോല്പിച്ച് ഇല്ലം ചുടുന്നതിനു തുല്യമായിരിക്കും. (യുവലോകം)

# നാഷനൽ ക്രിസ്ത്യൻ കൗൺസിലിന്റെ ആഹ്വാനം

ഇൻഡ്യൻ സഭകൾ വിദേശസഹായത്തെ ആശ്രയിച്ചു നിലകൊള്ളരുതെന്നു ആവശ്യപ്പെട്ടുകൊണ്ടു കൗൺസിൽ പുറപ്പെടുവിച്ചിരിക്കുന്ന സുദീർഘമായ ഒരു പ്രസ്താവനയിൽ ഇൻഡ്യയിലെ ക്രൈസ്തവസഭകൾ സ്വന്തം നേതൃത്വത്തിലും കഴിവുകളിലും വിശ്വസിച്ചു വിദേശസാമ്പത്തികസഹായത്തെ ആശ്രയിക്കാതെ സ്വതന്ത്രമായി നിലകൊള്ളണമെന്നും രാഷ്ട്രനിർമ്മാണപ്രവർത്തനങ്ങളിൽ കൂടുതലായി സഹകരിക്കണമെന്നും അഭ്യർത്ഥിച്ചിരിക്കുന്നു. ക്രൈസ്തവേതരരോടു സുവിശേഷം പ്രസംഗിക്കുക ക്രിസ്ത്യാനികളുടെ മതപരമായ ഒരു അവകാശമാണെന്നും അതു കൂടാതെ സഭയ്ക്കു നിലനിൽക്കാൻ സാദ്ധ്യമല്ലെന്നും ക്രിസ്തുസഭയുടെ മതപരമായ ഈ അവകാശം ഇൻഡ്യൻ ഭരണഘടന സംരക്ഷിക്കുന്നുണ്ടെന്നും പ്രസ്താവനയിൽ വ്യക്തമാക്കിയിരിക്കുന്നു. മിഷനറിമാരുടെ പ്രവർത്തനങ്ങളെപ്പറ്റി ഗവർമ്മെൻറ് നടത്തിയിട്ടുള്ള അന്വേഷണങ്ങൾ ക്രൈസ്തവസഭയുടെ നിലനിൽപ്പിനെ ചോദ്യം ചെയ്തിരിക്കുന്നതുകൊണ്ടു ഒരു മതേതര ഗവർമ്മെന്റിന്റെ പ്രവർത്തനപരിധിയെ അവ അതിലംഘിച്ചിട്ടുണ്ടെന്നു പ്രസ്താവനയിൽ സൂചിപ്പിച്ചിട്ടുണ്ട്.

# സിറിയൻ വിദ്യാർത്ഥി കോൺഫറൻസ്

## 47–ാമതു സമ്മേളനം

(ഒരു ഡലിഗററ്)

ഇൻഡ്യൻ ഓർത്തഡോക്സ് സഭയിലെ അഭ്യസ്തവിദ്യരായ യുവവിദ്യാർത്ഥികൾക്ക് അവധിക്കാലത്ത് രണ്ടു മൂന്നു ദിവസം ഒന്നിച്ചുകൂടി സഭാപരമായ ജീവിത വിശുദ്ധിയിൽ വളരുന്നതിനും സഭാകാര്യങ്ങൾ പ്രാർത്ഥനാപൂർവം ചിന്തിക്കുന്നതിനും അവസരം നൽകുന്ന സിറിയൻ വിദ്യാർത്ഥി കോൺഫറൻസിന്റെ 47–ാമതു വാർഷികവും ക്യാമ്പും വെണ്ണിക്കുളം ഹൈസ്കൂളിൽവച്ച് 1955 ഏപ്രിൽ 26–ാംനു–മുതൽ മെയ് 1–ാംനു–വരെ വിജയപ്രദമായി നടന്നിരിക്കുന്നു.

ഉയർന്ന് മനോഹരമായി പരിലസിക്കുന്ന വിദ്യാലയവും അതിന്റെ വിശാലമായ അങ്കണത്തിൽ നിറപ്പകിട്ടുള്ള വൈദ്യുത ദീപാവലിയാൽ പ്രശോഭിതമായി അണിഞ്ഞൊരുങ്ങി ന്ന നെല്ലിദ്രുമവും അങ്ങ് അല്പം കലെയായി താഴ്വരപ്രദേശങ്ങളിക്കൂടി വളഞ്ഞു പുളഞ്ഞൊഴുകുന്ന മണിമലയാറും, കേരംകരിമ്പു തുടങ്ങി ഫലതരുനികരങ്ങളാൽ നിബദ്ധീകൃതമായ നദീമാതൃകങ്ങളും സുഖപ്രദമായഭോജനശാലയും സൽക്കാരവും കോൺഫറൻസിനു മാററു കൂട്ടി. ശാന്തനിർഭരമായ അന്തരീക്ഷത്തിൽ റെവ ഫാദർ ഹൺട്ലി നടത്തിയ ധ്യാനയോഗത്തിൽ 60–ൽപരം വിദ്യാർത്ഥികൾ സംബന്ധിച്ചിരുന്നു

ഏപ്രിൽ 28–ാംനു സായാഹ്നത്തിൽ മലങ്കരയുടെ നാനാഭാഗങ്ങളിൽ നിന്നുമായി 200–ൽപരം പ്രതിനിധികൾ വെണ്ണിക്കുളത്തെത്തി. ഈ വർഷവും പത്തനംതിട്ടയിൽനിന്നാണ് കൂടുതൽ വിദ്യാർത്ഥികൾ സന്നിഹിതരായിരുന്നത്. കോട്ടയം മാവേലിക്കര, കാർത്തികപ്പള്ളി മുതലായസ്ഥലങ്ങളിൽ നിന്നും വളരെ കുറച്ചുപേർ മാത്രമേ വന്നിരുന്നുള്ളു. കുന്നംകുളത്തു നിന്നും ആരുംതന്നെ ഹാജരായിരുന്നില്ല. മാർ. പീലക്സിനോസ് തിരുമേനി കോൺഫറൻസ് ഉൽഘാടനം ചെയ്തു. (പ്രസംഗം അന്യത്ര)

സമ്മേളനത്തിന്റെ പ്രധാന ചിന്താവിഷയം "മാറിക്കൊണ്ടിരിക്കുന്ന ആധുനികലോകത്തിലെ ക്രിസ്ത്യാനി" എന്നുള്ളതായിരുന്നു. പ്രധാന പ്രാസംഗികനായിരുന്ന റെവ. ഫാദർ ഹൺട്ലിയുടെ പ്രഭാഷണങ്ങൾ തികച്ചും ആത്മ പ്രചോദിതങ്ങളും അമൂല്യങ്ങളുമായിരുന്നു. (പ്രസംഗങ്ങൾ പിന്നാലെ) മലങ്കരസഭയിലെ യുവജനങ്ങൾ ത്യാഗപൂർവം മുൻപോട്ടുവന്നു മിഷനറിപ്രവർത്തനങ്ങളിൽ വ്യാപൃതരാകണമെന്നുള്ള അദ്ദേഹത്തിന്റെ ആവർത്തിച്ചാവർത്തിച്ചുള്ള ആഹ്വാനം ഇന്നും ഞങ്ങളുടെ ശ്രവണപുടങ്ങളിൽ അലയടിക്കത്തക്കവണ്ണം ആത്മാർത്ഥത നിറഞ്ഞതായിരുന്നു. അദ്ദേഹത്തിന്റെ ആഹ്വാനം നല്ല നിലത്തു വീണ വിത്തുപോലെ ഫലപ്രദമാകുമെന്നാണ് എന്റെ അഭിപ്രായം. റെവ. ഡോ: കെ. സി. ജോസഫ്, റെവ. ഫാദർ ടി. എസ്. ഏബ്രഹാം കോർ എപ്പിസ്കോപ്പാ എന്നിവരുടെ പ്രസംഗങ്ങൾ തികച്ചും ശ്രദ്ധേയങ്ങളായിരുന്നു. ശ്രീ പോൾ വറുഗീസിന്റെ ബൈബിൾ ക്ലാസ്സും, ചർച്ചകളും സജീവമായിരുന്നു.

സോഷ്യൽ ഔവ്വറിൽ മെ. വെണ്ണിക്കുളം സി. പി. ചാണ്ടി ശ്രീ. കെ. വി. മാമ്മൻ ബി. എ. മുതലായവർ പങ്കെടുത്തു. ബിസ്സിനസ്സ് മീററിംഗിൽ വച്ച് കോൺഫറൻസ് "ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡൻറ് മൂവ്മെൻറ് ഓഫ് ഇൻഡ്യ"യായി മാററപ്പെട്ടു. മൂവ്മെൻറിന്റെ അടുത്ത വർഷത്തെ പ്രസിഡണ്ടായി മാർ. പീലക്സീനോസ് തിരുമേനിയും, വൈസ് പ്രസിഡണ്ടായി റെവ. ഡീക്കൻ എം. വി. ജോർജും ജനറൽ സെക്രട്ടറിയായി ശ്രീ. പോൾ വറുഗീസ് ബി. ഏ. ബി. ഡി. യും തെരഞ്ഞെടുക്കപ്പെട്ടു.

### പ്രമേയങ്ങൾ

ആദ്യമായി ശ്രീ. ജോൺ പീലിപ്പോസിന്റെ ചരമത്തിൽ അനുശോചനം രേഖപ്പെടുത്തി. തിരു–കൊച്ചി വിദ്യാഭ്യാസ വകുപ്പിലുണ്ടായിട്ടുള്ള പരിവർത്തനങ്ങളുടെ വെളിച്ചത്തിൽ സമുദായത്തിൽ നിന്നും ഇനിയും വിദ്യാലയങ്ങൾ സ്ഥാപിക്കാതെ ആശുപത്രികൾ ആതുരശാലകൾ എന്നിവസ്ഥാപിക്കണമെന്നുള്ള പ്രമേയം ശ്രീ. കെ. വി. മാമ്മൻ ബി. ഏ. യും കാതോലിക്കേററ് കോളജിനോടനുബന്ധിച്ചു പണിയുന്ന ശ്രീ. ജോൺ പീലിപ്പോസ് സ്മാരക ഹോസ്റ്റലിനു സകല പിന്തുണയും വാഗ്ദാനം ചെയ്യുന്നവെന്നുള്ള പ്രമേയം ശ്രീ. ടി. ജി. ജോണും അവതരിപ്പിച്ചു. സമുദായം വകയായുള്ള വിദ്യാലയങ്ങളിലെ ഓർത്തഡോക്സുസഭാംഗങ്ങളായ അദ്ധ്യാപകർക്കുവേണ്ടി ഒരു വാർഷിക കോൺഫറൻസ് നടത്തണമെന്നുള്ള പ്രമേയം ശ്രീ. ടി. ജോർജ് വറുഗീസ് ബി. ഏ. അവതരിപ്പിച്ചു. മേയ് 1–ാം തീയതി കോൺഫറൻസിൽ സംബന്ധിച്ചവരെല്ലാം വി. കുർബാന അനുഭവിച്ചു. അനന്തരം ഫോളോ അപ്പ് യോഗം റെവ. ഫാദർ. ഈ. പി. ജേക്കബിന്റെ അദ്ധ്യക്ഷതയിൽ നടന്നു.

### വാർഷികസമ്മേളനം

പരിശുദ്ധ കാതോലിക്കാബാവാതിരുമേനിഅദ്ധ്യക്ഷത വഹിച്ചു. യോഗത്തിൽ റെവ. ഫാദർ. ഇ. പി. ജേക്കബ് പ്രസംഗിച്ചു. കോൺഫറൻസിന്റെ ജനറൽ സെക്രട്ടറിയായി 5 വർഷം പ്രശസ്തസേവനം അനുഷ്ഠിച്ച ശ്രീ. എം. തൊമ്മൻ ബി. എ.യോടു കോൺഫറൻസിനുള്ള സീമയററ കൃതജ്ഞത റെവ. ഫാദർ. കെ. പീലിപ്പോസ് പ്രകാശിപ്പിച്ചു.

കോൺഫറൻസു ഇന്നു പ്രസ്ഥാനമായി മാറിയിരിക്കുന്നതിനാൽ സഭയുടെ ശ്രദ്ധ അതിലേക്കു കൂടുതലായി. പതിയണം. സഭാ നേതാക്കന്മാർ മൂവ്മെൻറ് പ്രവർത്തനങ്ങളിൽ ഭാഗഭാക്കുകളാകുകയോ ക്ഷണിക്കപ്പെടുകയോ വേണം. മലങ്കര സഭയുടെ ഒരാശാകേന്ദ്രമായ ഈ മൂവ്മെൻറ് സഭയുടെ മുന്നോട്ടുള്ള മൂവ്മെൻറിനെ ത്വരിപ്പിക്കട്ടെ. കുന്നംകുളംആദിയായ സ്ഥലങ്ങളിൽ സഭയുടെ ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതത്യാവശ്യ മാണ്.

സർവ്വോപരി അഭിവന്ദ്യ തിരുമേനിമാരുടെ സാന്നിദ്ധ്യത്താലും ഈ വർഷത്തെ കോൺഫറൻസ് അനുഗൃഹീതമായിരുന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, മാർ പീലക്സിനോസ് എപ്പിസ്കോപ്പാ, മാർ ക്രിറിലോസ് എപ്പിസ്കോപ്പാ എന്നീ തിരുമേനിമാരുടെ സാന്നിദ്ധ്യവും വിശിഷ്യ പ. കാതോലിക്കാബാവാ തിരുമേനിയുടെ സാന്നിദ്ധ്യവും തിരുമേനിമാർക്കു സഭാസ്നേഹികളായ യുവജനങ്ങളോടും യുവജനപ്രസ്ഥാനത്തോടും ഉള്ള അതിരററ താല്പര്യത്തെയാണു കാണിക്കുന്നത്. വിജയപ്രദമായ ഈ കോൺഫറൻസിന്റെ പിന്നിൽ നിന്നുകൊണ്ടു പ്രവർത്തിച്ച വെണ്ണിക്കുള

Licence No. 498 Dated 2[illegible]-8-1946 M. Reg. 528

# THE CHURCH WEEKLY

ത്തെ ഇടവകയും യുവജനങ്ങളും ഞങ്ങളുടെ കൃതജ്ഞതയ്ക്കു് എന്നും അർഹരാണു്. യുവജനങ്ങളായ മെ. വറുഗീസ് ഈപ്പൻ ബി. ഏ. (ഓണേഴ്സ്) മാമ്മൻ വറുഗീസ് ബി. ഏ. എൽ. എൽ. ബി' ജോർജ് തങ്കച്ചൻ, ബാബു മുതലായവരും, കൂടത്തുംമുറിയിൽ ശ്രീ. കെ. ജി. ഈപ്പൻ; കച്ചറയ്ക്ക ശ്രീ. പി. സി. ഈപ്പൻ, ശ്രീ. കെ. സി. ജോർജ് മുതലായവരും കോൺഫറൻസിന്റെ വിജയത്തിനുള്ള ധാന കാരണക്കാരിൽ ചിലരാണു്.

## പൂവർ റിലീഫ് അസോസ്യേഷൻ

കോൺഫറൻസ് ഡെലിഗേററുകൾക്കു വെണ്ണിക്കുളത്തു പ്രശസ്തമായി പ്രവർത്തനം നടത്തുന്ന പൂവർ റിലീഫ് അസോസ്യേഷൻ ഹൃദ്യമായ ഒരു സ്വീകരണസൽക്കാരം നൽകി. അസോസ്യേഷന്റെ പ്രവർത്തനത്തെപ്പററി ശ്രീ. കെ. ഒ. നൈനാൻ പ്രസംഗിച്ചു. കോൺഫറൻസിന്റെ വകയായി പൂവർ റിലീഫ് അസോസ്യേഷനു് ഒരു ടൈപ്പ്റൈറ്റർ വാങ്ങിക്കൊടുക്കുന്നതിനു നിശ്ചയിക്കുകയും കോൺഫറൻസിൽ വച്ചു തന്നേ 200 രൂപയോളം സംഭാവന ലഭിക്കുകയും ചെയ്തു. ശ്രീ. വറുഗീസ് ഈപ്പൻ ബി. ഏ. (ഓണേഴ്സ്) കൃതജ്ഞത പ്രകാശിപ്പിച്ചു.

## ഒരു പ്രത്യേകസ്വീകരണം

പത്തനംതിട്ടയിൽനിന്നും മററും വന്ന സുഹൃത്തുക്കളുടെ ബഹുമാനാർത്ഥം ശ്രീ. വെണ്ണിക്കുളം സി. പി. ചാണ്ടി സ്വവസതിയിൽവച്ചു് ഒരു കാപ്പിസൽക്കാരം നടത്തി. മാർ പീലക്സിനോസ് തിരുമേനിയും ഇതിൽ പങ്കുകൊണ്ടു പ്രത്യേകപ്രാർത്ഥനകൾ നടത്തി.

---

(7-ാംപേജിൽനിന്നും തുടർച്ച)

രിക്കുന്നു. ജീവിതത്തിന്റെ വിവിധ പരിതസ്ഥിതികളിൽ നാം എങ്ങനെയാണു് പെരുമാറേണ്ടതെന്നു മനസ്സിലാക്കുന്നതിന്നു് ദൈവത്തെപ്പററി ചിന്തിക്കണമെന്നാണു് ദൈവം നമ്മേക്കൊണ്ടു് ഉദ്ദേശിച്ചിട്ടിട്ടുള്ളതു്. നമ്മുടെ ചിന്തയേയും ഭാവനയേയും ഉത്തേജിപ്പിച്ചു് അതുമൂലം തന്റെ പരിശുദ്ധാത്മാവിന്റെ മാർഗ്ഗദർശനം ദൈവം നമുക്കു നൽകിയിരിക്കുന്നു. നാം അവനോടുകൂടി പ്രവർത്തിക്കുന്ന സജീവരായ ഏജന്റന്മാരാണു്; അല്ലാതെ അവൻ കണ്ണടച്ചുപയോഗിക്കാനുള്ള വെറും ആയുധങ്ങളല്ല നാം. അവന്റെ ഉദ്ദേശനിർവഹണത്തിനു നാം ആയിത്തീരുന്നതിനുള്ള സ്വാതന്ത്ര്യം നൽകി ദൈവം നമ്മെ ഭയങ്ങളിൽ നിന്നും മുൻവിധികളിൽ നിന്നും രക്ഷിച്ചിരിക്കുന്നു.

ധ്യാനത്തിനു പററിയ ചിത്തവൃത്തി എപ്പോഴും കരഗതമാക്കുക വിഷമകരമാണു്. മററു ശബ്ദങ്ങളുടെ ഇടയിൽ ദൈവത്തിന്റെ ശാന്തവും ലഘുവുമായ ശബ്ദം ഒരു പക്ഷേ അദ്യം കേട്ടില്ലെന്നിരിക്കും. ജീവിതഭാരങ്ങളുടെയും പ്രശ്നങ്ങളുടെയും സമ്മർദ്ദത്തിനിടക്കു ദൈവത്തിന്റെ കരസ്പർശനം ഉടനെ തിരിച്ചറിഞ്ഞില്ലെന്നിരിക്കാം. "ശാന്തരായിരിക്കുവാൻ പഠിപ്പിൻ" എന്നാണു് അപ്പസ്തോലൻ നമ്മോടു പറയുന്നതു്. ദൈവസാമീപ്യം ജാഗ്രതയോടുകൂടി പരിശീലിച്ചറിയുന്നതുമൂലമാണു ധ്യാനിക്കുന്നതിനുള്ള ശക്തി ജനിക്കുന്നതു്. എന്തെങ്കിലും വലിയ നാശം ഉണ്ടായി മററുള്ള സകല ശബ്ദങ്ങളും ഇല്ലാതാകുമ്പോൾ അതു സംഭവിക്കാം. നിരാശമൂലമുണ്ടാകുന്ന ചിത്തവൃത്തിയിൽകൂടി ദൈവത്തിനു പ്രവർത്തിക്കുവാൻ കഴിയും. എന്തെന്നാൽ നിരാശരായാൽ പിന്നെ നമുക്കു മറെറാന്നിനേയും ആശ്രയിക്കാനില്ല. ധ്യാനജീവിതം നാം പരിരക്ഷിക്കുമെങ്കിൽ നമ്മുടെ ഹൃദയത്തിലേക്കു് ദൈവത്തിനു കടന്നുവരുന്നതിനുള്ള കവാടം നാം തുറക്കുകയാണു ചെയ്യുന്നതു്. ആരെങ്കിലും അവനുവേണ്ടി വാതിൽ തുറക്കുമെങ്കിൽ അവൻ അകത്തു കടന്നു അവനോടുകൂടി അത്താഴമുണ്ണുകയും അവനോടുകൂടിയിരിക്കുകയും ചെയ്യുമെന്നു യേശുക്രിസ്തു പറഞ്ഞിട്ടുണ്ടു്. ധ്യാനപരമായ ജീവിതം മൂലം നമുക്കും നമ്മുടെ ഹൃദയങ്ങൾ അവനുവേണ്ടി തുറന്നുകൊടുക്കാം.

---

## ചർച്ച് വീക്ക്ലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. | ണ. | പ. |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | | 8 | 0 |



Printed and Published by N. M. Abraham B. A. at the Malayala Manoram Press, Kottayam.